ല്ലാകാര്യങ്ങളിലും ഉള്ളഴിഞ്ഞു പ്രവർത്തിച്ച് അദ്ദേഹത്തിന്റെ വംശത്തെ വളരെ ബഹുമാനിച്ചും സ്നേഹിച്ചും കഴിഞ്ഞ മന്ത്രിവര്യനായ രാക്ഷസൻ, തൽപുത്രന്മാരായ നന്ദന്മാരോടുകൂടി താൻ ക്ഷത്രിയവംശത്തെന്നെ നശിപ്പിച്ചുകളഞ്ഞതു കണ്ടുകൊണ്ടിരിക്കുന്ന ഒരാളല്ലെന്നും, രാക്ഷസനെ പാട്ടിൽ പിടിച്ച് അദ്ദേഹത്തെക്കൊണ്ടു ചന്ദ്രഗുപ്തന്റെ മന്ത്രിസ്ഥാനം സ്വീകരിപ്പിക്കാത്തപക്ഷം അതേവരെ ചെയ്ത പണിയെല്ലാം പാഴിലായിത്തീരുമെന്നും ചാണക്യൻ വിചാരിച്ചു. നന്ദവംശത്തിൽ ഒരാളെങ്കിലും ജീവനോടുകൂടിയിരിക്കുന്ന കാലത്തോളം രാക്ഷസനെ പാട്ടിൽ വരുത്തുവാൻ സാധിക്കയില്ലെന്നു ചാണക്യനു നല്ല നിശ്ചയമുണ്ട്. അതുകൊണ്ടാണ്, നന്ദന്മാരുടെ കൂട്ടിൽ രാജ്യഭാരമേല്പിച്ചു വാനപ്രസ്ഥാശ്രമം സ്വീകരിച്ചു വനത്തിൽ പോയി തപസ്സുചെയ്യുന്ന ഒരു സാധു സർവ്വാർത്ഥസിദ്ധിയെക്കൂടി ചാണക്യൻ സിദ്ധികൂട്ടിച്ചത്. എന്നാൽ 'പത്തും കന്നം പതിനൊന്ന്' എന്നുവെച്ച് രാക്ഷസനെക്കൂടി നിഗ്രഹിക്കുവാൻ അദ്ദേഹത്തിനു സാധിക്കുമെങ്കിലും അതിന്നദ്ദേഹം തുനിഞ്ഞില്ല. കാരണം, രാക്ഷസനെപ്പോലെ പ്രാപ്തനും വിശ്വസ്തനുമായ മറ്റൊരു മന്ത്രി ലോകത്തിലില്ലെന്നുള്ളതുതന്നെ. അതുകൊണ്ടു, രാക്ഷസനെ ചന്ദ്രഗുപ്തമന്ത്രിയാക്കി വെക്കുകകൂടി ചെയ്യാതെ തന്റെ അഴിച്ച കുടുമ കെട്ടുകയുള്ളൂ എന്നുകൂടി ചാണക്യൻ പ്രതിജ്ഞചെയ്തു. ആ പ്രതിജ്ഞ നിറവേറ്റുവാനായി നീതിശാസ്ത്രചതുരനായ ചാണക്യൻ പ്രയോഗിച്ച നീതികൗശലമാണ് മുദ്രാരാക്ഷസത്തിലെ വിഷയം.

ധർമ്മനീതി, ശാഠ്യനീതി എന്നു രണ്ടു വിധം നീതികളുള്ളതിൽ ശാഠ്യനീതിയാണ് ചാണക്യനീതി. 'ശഠസ്യ ശാഠ്യം' എന്ന ന്യായപ്രകാരം പ്രകൃതത്തിൽ രാക്ഷസൻ പ്രയോഗിച്ചതും ശാഠ്യനീതി തന്നെ. പക്ഷേ, അതിനു ചാണക്യനീതിയെക്കാൾ കാര്യമായ ഗുണം ഇല്ലായില്ല. ശാഠ്യനീതിയാണു കലികാലത്തു കാര്യത്തിനധികം കൊള്ളുന്നതെന്ന് ഒരു പക്ഷമുണ്ട്. ഇതിനെപ്പറ്റി ഇരുപക്ഷക്കാരുടെ അഭിപ്രായം എന്തിനെയായാലും ചാണക്യൻ ആ പക്ഷക്കാരനാണെന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലോ. ശത്രുവിനെ തോല്പിക്കുവാൻ സാമദാനഭേദദണ്ഡങ്ങളായ നാലുപായങ്ങളും തരംപോലെ പ്രയോഗിക്കുന്നതിൽ ചാണക്യൻ അതിസമർത്ഥനാണ്. ശത്രുവിന്റെ ഉള്ളും കള്ളിയും കാണുന്നതിന് അദ്ദേഹത്തിനുള്ള കണ്ണുകൾ ഒറ്റുകാരാണ്. എന്നാൽ ലോകത്തിലാരെയും അദ്ദേഹത്തിനു വിശ്വാസമില്ല. തന്റെ ഉള്ളുകള്ളികൾ പുറത്തു ഒരു വിധത്തിലും ഒട്ടും കാണിക്കുകയില്ല. ബുദ്ധിയാണെങ്കിൽ ചാണക്യനു മുഴുത്തതാണ്. ബുദ്ധിയെടുത്ത് ഒരു കാര്യത്തിൽ കടന്നിറങ്ങിയാൽ പിന്നെ കാര്യം സാധിക്കുന്നതുവരെ മറ്റൊരു വിചാരമില്ല. തനിക്കുപദ്രവം ചെയ്യുന്നവനോടു അദ്ദേഹത്തിനുള്ള പക കഠോരം തന്നെയാണ്. വഴിക്കു പോകമ്പോൾ ഒരു ദർഭപ്പുല്ലു കാലിൽ തടഞ്ഞതിന് ആ പുല്ലു മുരടോടെ പറിച്ചു കരിച്ചു കലക്കിക്കുടിച്ച കളഞ്ഞ പുള്ളിയുടെ പകയെപ്പറ്റി പറയേണമോ? എന്തിനെപ്പറ്റിയുമേ? താൻ പിടിച്ച കാര്യം സാധിക്കുന്നതിന് എത്ര വേണമെങ്കിലും പ്രവർത്തിക്കുന്നതിൽ ചാണ

ക്യൻ മേൽക്കീഴാകട്ടെ ധർമ്മാധർമ്മങ്ങളാകട്ടെ നോക്കുകയില്ല. 'എങ്ങിനെ വിണാലും പൂച്ച തഞ്ചത്തിൽ വീഴും' എന്നു പറഞ്ഞതുപോലെ എത്ര വലിയ ആപത്തിൽനിന്നും അസാധാരണമായ വിധത്തിൽ രക്ഷ പ്രാപിക്കുവാൻ തക്ക ബുദ്ധിശക്തി അദ്ദേഹത്തിനുണ്ട്. ചന്ദ്രഗുപ്തന്റെ മന്ത്രിയാണെങ്കിലും കാര്യം നടത്തുവാനുള്ള സകലസ്വാതന്ത്ര്യവും രാജാവിനല്ല, മന്ത്രിക്കാണ്. രാജാവു കേവലം സചിവായത്തസിദ്ധിയാകുന്നു. ചന്ദ്രഗുപ്തന്റെ പേരിൽ മന്ത്രിക്കു വളരെ സ്നേഹമാണെങ്കിലും സംസാരമൊക്കെയും വളരെ ഗൌരവ നിലയിലാണ്. 'വൃഷലൻ' എന്ന നികൃഷ്ടവാക്കല്ലാതെ ചാണക്യൻ ചന്ദ്രഗുപ്തനെപ്പറ്റി പറയാറില്ല. 'ആര്യചാണക്യൻ' എന്നു കേട്ടാൽ കുസുമപുരത്തിലെ സകലജനങ്ങളും ചന്ദ്രഗുപ്തന്റെ ആശ്രിത ഉദ്യോഗസ്ഥന്മാരും ചന്ദ്രഗുപ്തൻ തന്നെയും കിടുകിടെ വിറയ്ക്കും. മന്ത്രിയുടെ അധികാരശക്തി ഇത്രമാത്രം ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ ഗൃഹജീവിതം എത്രയും കുറഞ്ഞ നിലയിലാണ്. ഇടിഞ്ഞു പൊളിഞ്ഞു വീഴാറായ ഒരു ചെറുമഠത്തിൽ ഏറവും ഇടുങ്ങിയ മട്ടിലാണദ്ദേഹത്തിന്റെ താമസം. എന്നാൽ രാക്ഷസന്റെ സ്ഥിതി ഇങ്ങിനെയൊന്നുമല്ല. അദ്ദേഹം നന്ദവംശമന്ത്രിക്കുള്ള എത്രയും ഉയർന്ന പദവിയിലാണ് താമസം. ആളുകൾ അദ്ദേഹത്തെ സ്നേഹിച്ചിട്ടാണ് ചാണക്യനെപ്പോലെ ഭയപ്പെട്ടിട്ടല്ല, അദ്ദേഹത്തിന്റെ ഇഷ്ടങ്ങളെ സാധിപ്പിക്കുന്നത്. ആശ്രിതന്മാരെയും സ്നേഹിതന്മാരെയും അദ്ദേഹത്തിന്നു വളരെ വിശ്വാസമാണ്. ദീനന്മാരിൽ ദയ, സുഹൃത്തുക്കളിൽ സ്നേഹം മുതലായ ഗുണങ്ങൾക്കു പുറമെ സർവ്വോപരിയായി സ്വാമിഭക്തിയും രാക്ഷസനുണ്ട്. തന്റെ സ്വാമിയായ സർവ്വാർത്ഥസിദ്ധി വംശത്തോടെ നശിച്ചുപോയിട്ടു കൂടി സ്വർഗ്ഗസ്ഥനായ അദ്ദേഹത്തിന്റെ പേരിലുള്ള കടമ തീർക്കുവാനായിട്ടാണ് രാക്ഷസൻ ശത്രുക്കളോടെതിരിട്ടത്. സർവ്വാർത്ഥസിദ്ധിയുടെ പേരു പറയുമ്പോഴുള്ള രാക്ഷസന്റെ കണ്ണിൽ വെള്ളം നിറയും. ഇതൊക്കെയും അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നും പ്രവൃത്തികളിൽനിന്നും അനേകം പ്രാവശ്യം വ്യക്തമായിട്ടുണ്ട്. 'വിശ്വസിച്ചവരെ വിശ്വസിക്കുക' എന്ന ഗുണം ചന്ദനദാസന്റെ കഥയിൽനിന്നു ധാരാളം വ്യക്തമാവുന്നുണ്ട്. രാക്ഷസനുള്ള ഈ വക ഗുണഗണങ്ങളെപ്പറ്റി ചാണക്യനു നല്ല അറിവും ബഹുമാനവുമുണ്ട്. ഇത്രമാത്രം ഗുണവാനായ രാക്ഷസനെ മന്ത്രിയായി കിട്ടിയാലെ ചന്ദ്രഗുപ്തന്റെ സാമ്രാജ്യം നിലനില്പു വരികയുള്ളൂ എന്നു 'വെച്ചിട്ടാണ്' ചാണക്യൻ, കാട്ടാനയെ വാരിക്കുഴിയിൽ ചാടിച്ചു പിടിച്ചിണക്കുന്നതുപോലെ, രാക്ഷസനെ വിവിധോപായങ്ങളെക്കൊണ്ടു വശത്താക്കി പറഞ്ഞതുപോലെ പ്രവർത്തിപ്പിക്കുവാൻ ത്രിവിധകരണങ്ങളെക്കൊണ്ടും യത്നിക്കുന്നത്.

കെ. വി. എം.

# മൂധനൻെറ കഥാകഥനം.

മൂധനൻ ഒരു രാജസദസ്സിലെ വിദ്വത്സഭയിൽ അംഗമായിരുന്നു. ആ രാജാവ് എത്ര രാജ്യം ഭരിച്ചിരുന്നു എന്നൊ അദ്ദേഹത്തിൻെറ രാജ്യഭരണനീതി എന്തായിരുന്നു എന്നൊ നമുക്കറിവാൻ പാടില്ല. എങ്കിലും വിദ്വാന്മാരെ അറിഞ്ഞു ബഹുമാനിക്കുന്ന ഒരാളായിരുന്നു, നിശ്ചയം തന്നെ. മൂധനൻ യുവാവായ ഒരു കർണ്ണാടക കവിയായിരുന്നു. സകലസൽഗുണസമ്പൂർണ്ണയായ അദ്ദേഹത്തിൻെറ പ്രണയിനി 'മനോരമ'യും അദ്ദേഹവും എത്ര തരത്തിലാണ് അവരുടെ ഗൃഹജീവിതത്തെ നയിച്ചിട്ടുള്ളതെന്ന മൂധനൻ ഉണ്ടാക്കിയ 'ശ്രീരാമാശ്വമേധം' എന്ന ഗ്രന്ഥത്തിൽ സ്പഷ്ടമായി വർണ്ണിച്ചിരിക്കുന്നു. ഒരു സന്താനംപോലും ലഭിച്ചിട്ടില്ലാത്തതിനാൽ അവരുടെ വിവാഹം കഴിഞ്ഞിട്ട അധികനാളായിട്ടില്ലെന്ന ഏകദേശം ഊഹിക്കാം. പകൽ സമയം മൂധനൻ രാജാവിനെ പിരിഞ്ഞിരിക്കുന്നതിൽ മനസ്സിനുള്ള സങ്കടവും ഇതിനെ ഏറെക്കുറെ സ്പഷ്ടമാക്കുന്നു.

ഇതിനിടയിലെന്നു വർഷാകാലമാരംഭിച്ചു. ശൃംഗാരപ്രിയയായ മനോരമയ്ക്ക് ആ കാലങ്ങൾ വളരെ ദുസ്സഹമായി തോന്നി. ഒരു ദിവസം വൈകിട്ട മൂധനൻ രാജസന്നിധിയിൽനിന്ന വന്നപ്പോൾ മനോരമ അദ്ദേഹത്തിൻെറ പാദപ്രക്ഷാളനത്തിന കാല്ക്കു ജലവും ഇരിക്കുന്നതിന ഒരു പലകയും കൊടുത്തിട്ട താൻ പ്രത്യേകം ഒരുക്കിവെച്ചിരുന്ന പല ഫലങ്ങൾ കൊണ്ടുവന്ന കൊടുത്തു. അദ്ദേഹം അതു ഭക്ഷിച്ചു ഇരുന്നതായിട്ടു കണ്ടപ്പോൾ ഇപ്രകാരം സംഭാഷണമാരംഭിച്ചു:—

മനോരമ— ഹാ! ഈ ദിവസങ്ങൾ എത്ര ദുസ്സഹമായിരിക്കുന്നു. തീരെ സമയം പോകുന്നില്ല. പ്രാണനാഥൻ ഒരു കഥ പറഞ്ഞാൽ എനിക്കു വളരെ സുഖം തോന്നും.

മൂധനൻ— പ്രിയേ! നിൻെറ ഇഷ്ടം അതിനെയാണെങ്കിൽ കഥ പറയുന്നതിന ഞാൻ ഒരുക്കമാണ്. നവരസങ്ങളിൽ എതിനോടാണ് നിനക്കധികം ഇഷ്ടമുള്ളത്? ശൃംഗാരമൊ കരുണമൊ വീരരസമൊ എതാണ്?

മനോ— എല്ലാ രസങ്ങളും അടങ്ങിയ കഥ പറയണം.

മൂധ— അങ്ങനെ, ശ്രീരാമൻെറയൊ വിക്രമൻെറയൊ കഥ പറയാം.

മനോ— എനിക്കു രണ്ടും കേൾക്കേണ്ട. ശ്രീരാമൻെറ കഥയല്ലെ അധികം നല്ലത്?

മൂധ— എന്നാൽ സീതാവിവാഹമാകട്ടെ.

മനോ— അത് ഇതിനുമുമ്പ് എത്രനാൾ പറഞ്ഞതാണല്ലൊ. ഇന്നൊരു പുതിയ കഥ കേൾക്കാനാണ് എനിക്കാഗ്രഹം.

മൂധ— 'ശ്രീരാമാശ്വമേധ'മായാലൊ? ഗദ്യമൊ പദ്യമൊ എതാണ് വേണ്ടത്?

മനോ— പദ്യം പാറക്കല്ലുപോലെ കഠിനവും ഗദ്യം റോസാപ്പൂപോലെ മൃദുവും ആകയാൽ ഗദ്യത്തിൽ തന്നെ പറയണം.

മൂധ— അങ്ങനെ നിൻെറ ഇഷ്ടംപോലെ. നല്ല സംസ്കൃതഗദ്യത്തിൽ പറയാം.

മനോ— കസ്തൂരിയെപ്പോലെ വാസനയുള്ള എൻെറ മാതൃഭാഷയുള്ളപ്പോൾ എന്തിനാണ് സംസ്കൃതപദം തിരയുന്നത്?

* ഒരിംഗ്ലീഷുമാസികയിൽ നിന്ന്.

ണോപ്പോലെയുള്ള വിഡ്ഢികൾ മാത്രമേ ഇതിന്റെ കഥ കേൾക്കുകയുള്ളൂ.

ബുധനൻ പിന്നേയും കഥ തുടർന്നു പറഞ്ഞു. സീതയുടെ പ്രത്യാഗമനത്തിന്റെ ശേഷം അയോദ്ധ്യയിലെ സ്ഥിതി വർണ്ണിച്ച് 'അവർ ഇപ്രകാരം സർവ്വസമ്പത്സമൃദ്ധിയോടെ വാണു' എന്നവസാനിപ്പിച്ചു.

മനോ—അങ്ങിനെ കഥയും പൂർത്തിയായി.

ബുധ—ഒരുവിധത്തിൽ ഈ മുരത്ത കഥ അവസാനിച്ചു.

മനോ—മുരത്ത കഥയോ? ശ്രീരാമന്റെ കഥയെക്കുറിച്ച് ഇങ്ങിനെ പറയാമോ?

ബുധ—രാമകഥയെക്കുറിച്ചല്ല പറഞ്ഞത്. ഒരു രസവുമില്ല, ഗുണവുമില്ല; മുഷിച്ചിലും തോന്നും. അങ്ങനത്തിലാണെല്ലാം ഞാൻ പറഞ്ഞത്.

മനോ—തങ്ങളുടെ കൃത്യങ്ങൾ എത്രതന്നെ മഹത്തായിരുന്നാലും മഹാന്മാർ അവയെ ശ്ലാഘിക്കുക പതിവില്ലല്ലോ.

ബുധ—നിനക്കിതു രസിച്ചു എന്നാണോ പറയുന്നത്?

മനോ—(തന്റെ പാരവശ്യത്തെ മറന്നിട്ട്) ഞാൻ മാത്രമോ? ഇതു കേൾക്കുന്നവരൊക്കെയും ഈ അഭിപ്രായം തന്നെ പറയും.

ബുധ—(സസ്മിതം) നിനക്കെന്നോടുള്ള സ്നേഹം കൊണ്ടു പറയുന്നതാണ്.

മനോ—അങ്ങയുടെ പേരുപോലെ തന്നെ ഈ കഥയും എനിക്ക് ഏറ്റവും പ്രിയപ്പെട്ടതാണ്.

ബുധ—അവസരം വരുമ്പോഴെല്ലാം നീ എന്നെ കളിയാക്കുക പതിവാണ്.

മനോ—നല്ലതിനെ ആരെങ്കിലും പുച്ഛിക്കുമോ?

ബുധ—എന്നോടാണ് കൊഞ്ചാനിടമോ?

മനോ—ഓമനേ! (കൊഞ്ചിയിട്ടു).

ബുധ—എന്റെ മുത്തശ്ശിയെക്കൊണ്ടോ?

മനോ—(വീണ്ടും കൊഞ്ചിയിട്ടു പറയുന്നു)

ബുധ—മതി മതി. എങ്ങിനെയായാലും നീ സന്തോഷിച്ചാൽ മതി. ഇനി എനിക്കു സമ്മാനം തരിക.

മനോ—എന്തൊരു സൂത്രക്കാരൻ! ഇതിനാണോ ഇത്രയൊക്കെ വിസ്തരിച്ചത്?

ബുധ—നമുക്ക് ഒരു പിണക്കമായാലോ?

മനോ—ഇന്ന് എന്റെ···ദിവസവും മാറുമല്ലല്ലോ.

ഇങ്ങിനെ പറഞ്ഞു മനോരമ എഴുന്നേൽക്കാൻ തുടങ്ങി. (ബുധനൻ അവളെ കൈപ്പടങ്ങളിൽ എടുത്തുകൊണ്ട്) 'എനിക്കുള്ള സമ്മാനം തരാതെ നിന്നെ ഞാൻ വിടുകയില്ല.'

മനോ—എന്തൊരു സമ്മാനമാണ് ഞാൻ തരേണ്ടത്?

ബുധ—ഞാൻ നിന്നോട് യാചിക്കാൻ വരുന്നില്ല. നീ എന്തു തന്നാലും ഞാനതു സ്വീകരിച്ചുകൊള്ളാം.

മനോ—ഞാനൊരു ദരിദ്രയാണെന്നു മുമ്പുതന്നെ പറഞ്ഞുവല്ലോ.

ബുധ—ഇന്ന വേലയ്ക്ക് ഇന്ന കൂലി കിട്ടണമെന്ന് എനിക്കു നിർബ്ബന്ധമില്ല. നീ എന്തു തന്നാലും സന്തോഷത്തോടെ സ്വീകരിച്ച് അത് എന്റെ പ്രയത്നത്തിനു മതിയായ പ്രതിഫലമാണെന്നു തൃപ്തിപ്പെട്ടുകൊള്ളും.

'എന്നാൽ എന്റെ സമ്മാനമിതാണ്' എന്നു പറഞ്ഞുകൊണ്ടു പ്രണയപരവശയായ മനോരമ ഭർത്താവിനെ ആശ്ലേഷം ചെയ്ത് അദ്ദേഹത്തിന്റെ ഗണ്ഡസ്ഥലങ്ങളിൽ ചുംബിച്ചു. മനോരമയെ അദ്ദേഹത്തിനു കൊടുത്തതുകൊണ്ട് ഇതും അദ്ദേഹത്തിനു കിട്ടേണ്ടതാണെന്നു ചിലർ പറ

ന്മാരായിരിക്കും. ആ സ്ഥിതിക്ക് ഇത് ഒരു സമ്മാനമായി ഗണിക്കാനില്ലെന്നും വാദിച്ചേക്കും. എന്നാൽ ബുധന്മാരുടെ, അതിനെ തന്നിട്ടു രാജസദസ്സിൽനിന്നും ലഭിക്കാവുള്ള ബഹുമാനത്തിനേക്കാൾ വിലവെച്ചു.

വി. കെ. അയ്യർ.

---

# പുലയന്മാർ*

എണ്ണംകൊണ്ടും, ഒരു മാതൃകാജാതിയുടെ നിലയിലും പുലയന്മാർ കൊച്ചിയിലെ അടിമജാതികളിൽ ഒരു പ്രധാനവർഗക്കാരാകുന്നു. ഈ രാജ്യത്തിന്റെ വടക്കൻ പ്രദേശങ്ങളിൽ ഇവരെ 'ചെറുമക്കൾ' എന്നു വിളിച്ചുവരുന്നു. ഇവർ തിരെ നിരക്ഷരകുക്ഷികൾ തന്നെ. തമിഴ് പദങ്ങളും പ്രത്യയങ്ങളും ധാരാളം കൂടികലർന്നിട്ടുള്ള ഒരു വക നാടൻ മലയാളമാണ് ഇവർ സംസാരിക്കുന്നത്. മലയാളഭാഷയുടെ ആദിരൂപം കൊണ്ടും തമിഴ് ആകുന്നതിനാൽ, ഇവർ കേരളത്തിലെ ആദിമനിവാസികളുടെ സന്താനങ്ങളായിരിപ്പാൻ നല്ല കാരണമുണ്ട്. ഇവരും മറ്റു താണജാതിക്കാരും ദ്രാവിഡഭാഷയാണു സംസാരിക്കുന്നതെന്നുള്ള സംഗതി തെളിവുകളായിട്ടുള്ളതാണെന്നും, മറ്റു വടക്കെ അമേരിക്കയിലെയും മറ്റും നീഗ്രോജാതിക്കാർ ഇംഗ്ലീഷു സംസാരിക്കുന്നതുപോലെയാണെന്നും, ഇവർക്കു സ്വന്തമായി ഒരു ഭാഷയുണ്ടായിരുന്നുവെന്നും, എന്നാൽ അതിപ്പോൾ മറന്നുപോയെന്നുമാണ് ഡാക്ടർ എ. എച്ച്. കീൻ (Dr A. H. Keane) എന്ന സാഹിബിന്റെ അഭിപ്രായം. ഇവർ ശരീരത്തിന്റെ അവയവഘടനയെപ്പറ്റി മേൽജാതിക്കാരോടു സംസാരിക്കുമ്പോൾ കഞ്ഞിക്കു 'പോക്കുറ്റ്'; ചെവിക്കു 'പാഴച്ചെവി' എന്നിങ്ങനെ 'പാഴ' എന്ന വിശേഷണം കൂടി ഉപയോഗിക്കും. അവരുടെ കുട്ടികളെ 'അടിക്കിടാവ്' എന്നും, വെള്ളി എന്നതിന്നു 'ചെമ്പ്' എന്നും, നെല്ല് എന്നതിന്നു 'പതിര്' എന്നും പറയും; അവർ നായന്മാരെ 'തമ്പുരാക്കന്മാർ' എന്നു വിളിക്കുന്നു.

ജാതിയെപ്പറ്റിയുള്ള ഐതിഹ്യങ്ങൾ

പുലയരുടെ ഉല്പത്തി ഇനിയും തീർച്ചപ്പെട്ടിട്ടില്ല. മണ്ണെന്നർത്ഥമായ 'പുല' എന്നതിൽ നിന്നാണ് 'പുലയൻ' എന്ന പദം ഉണ്ടായിട്ടുള്ളത്. 'പുല' എന്ന പദം 'പെല്ല്' എന്നതിന്റെ മറ്റൊരു രൂപമാണെന്നു വിചാരിക്കാവുന്നതും, തമിഴ്ജില്ലകളിലെ പള്ളന്മാരും മലബാർ, കൊച്ചി, തിരുവിതാംകൂർ ഇവിടങ്ങളിലെ പുലയന്മാരും ഒരേ ഗോത്രക്കാർ തന്നെയാണ്. 'ചെറുമന്' അല്ലെങ്കിൽ 'ചെറുമക്കൾ' എന്ന പേര് 'ചേറിലെ അല്ലെങ്കിൽ മണ്ണിലെ മക്കൾ' എന്നു സൂചിപ്പിക്കുന്നുവല്ലോ. എന്നാൽ ആ പദത്തിനു 'ചെറിയമക്കൾ' എന്ന് അർത്ഥമാണെന്നും, അവരെ ആ വി

* The Cochin Tribes and Castes, എന്ന പുസ്തകത്തിൽ നിന്ന്.

ത്താനം പിറ്റേദിവസം ചെന്നുനോക്കുമ്പോൾ കാണാനുണ്ടായിരുന്നില്ല. എങ്ങിനെ പോകുന്നുവെന്നു നോക്കീട്ടു ഒരു മാർഗ്ഗവും കാണാത്തപ്പോൾ ഉടമസ്ഥന്നു വല്ലാത്ത ആശ്ചര്യം ജനിച്ചു. എങ്കിലും കാരണം ഏതുവിധവും കണ്ടുപിടിക്കണമെന്നു തീർച്ചപ്പെടുത്തി അയാൾ ഒരു ദിവസം രാത്രി കാവലിരുന്നു. അപ്പോൾ തീരെ നഗ്നന്മാരായ ചിലർ ഒരു മടയിൽനിന്നും പുറത്തുകടന്നു വരികയും അയാളുടെ ധാന്യത്തിൽ മോടിക്കുകയും ചെയ്തു. എങ്കിലും അയാൾ പിന്നാലെ ഓടിയപ്പോൾ ഒരു ആണും ഒരു പെണ്ണും അയാളുടെ കയ്യിലകപ്പെട്ടു. അവരുടെ നഗ്നത കണ്ടിട്ടു ദാക്ഷിണ്യമായിത്തീർന്ന അവൻ മേൽമുണ്ടു അതിൽ പുരുഷനു ചുറ്റുവാൻ കൊടുത്തു. പെണ്ണിനു കൊടുപ്പാൻ ഒന്നുമില്ലായ്കയാൽ ഒരു തണയില പറിച്ചു അവൾക്കും ഉടുക്കുവാൻ കൊടുത്തു. ഇങ്ങിനെയാണ് ഇവർക്കു 'തണ്ടപ്പുലയർ' എന്ന പേരു കിട്ടിയത്. ഒരു കുഴിയിൽനിന്നും പുറത്തു വരികയാൽ 'കുഴിപ്പുലയർ' എന്നും ഇവർ വിളിക്കപ്പെട്ടുവരുന്നുണ്ട്. തിരുവിതാംകൂറിൽ പുലയന്മാർ 'കിഴക്കെ കൂറു', 'പടിഞ്ഞാറെ കൂറു' എന്നിങ്ങിനെ രണ്ടു കൂട്ടക്കാരായി തിരിഞ്ഞിട്ടുണ്ട്. ഇതിൽ കിഴക്കെ കൂറു ദുര്യോധനാദികളുടെയും മറ്റവർ പാണ്ഡവരുടെയും അടിമകളായിരുന്നുവെന്നും, ഇരുവരും മഹാഭാരതയുദ്ധത്തിൽ പ്രതിയോഗികളായി നിന്നിരുന്നുവെന്നും, ദുര്യോധനന്റെ തോൽവിയാണ് ഇവരുടെ താഴ്ചക്കു കാരണമെന്നും പറഞ്ഞുവരുന്നുമുണ്ട്. ഈ കഥയുടെ ആഗമത്തെപ്പറ്റി മനസ്സിലാക്കുവാൻ ഞാൻ വളരെ ശ്രമിച്ചുനോക്കിയെങ്കിലും അതിനെക്കൊണ്ടു സൂക്ഷ്മമായ ഒരു വിവരം പറഞ്ഞുതരുവാൻ കഴിഞ്ഞിട്ടില്ല.

കൂലി സംബന്ധിച്ച അടിമകളു

മലബാർ കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിലെ കൃഷിജോലി മിക്കതും ചെറുമക്കൾ അല്ലെങ്കിൽ പുലയന്മാരാകുന്നു നടത്തിവരുന്നത്. ഇവർ ജന്മിമാരുടെ നിരുപാധീനമായ സ്വത്തായിരുന്നു. അവർ തോന്നിയ പണികളെല്ലാം ഇവരെക്കൊണ്ടു ചെയ്യിച്ചും വന്നിരുന്നു. ഇവരെ ഇഷ്ടംപോലെ വിക്രയം ചെയ്വാനോ കൈമാറ്റം ചെയ്വാനോ അവർക്കു വിരോധമുണ്ടായിരുന്നില്ല. എന്നാൽ മറ്റു ഒരു [illegible] വാസിപ്പില്ലാത്ത തിരിച്ചു വില്ക്കുകയെന്ന മാത്രമേയുള്ളൂ. മക്കളെ മാതാപിതാക്കന്മാരിൽനിന്നോ സഹോദരന്മാരെ സഹോദരികളിൽനിന്നോ തിരിച്ചു വില്ക്കുവാൻ വിരോധമില്ല. അടിമകൾ പുലയന്മാർ അല്ലെങ്കിൽ ചെറുമക്കൾ, ഏരളന്മാർ, പറയന്മാർ എന്നിങ്ങിനെ പല ജാതിക്കാരായിരുന്നു. ഇവരുടെ സന്താനങ്ങളുടെ മേൽ മുതലാളന്മാർക്കുള്ള അവകാശവും ഇവരുടെ കല്യാണസമ്പ്രദായങ്ങളനുസരിച്ചും അതു അവരുടെ ജാതിയെ ആശ്രയിച്ചുമായിരുന്നു. തങ്ങളുടെ കീഴുള്ള അടിമകൾക്കു ഭക്ഷണത്തിനുള്ള വക കൊടുപ്പാൻ മുതലാളന്മാർ ബാദ്ധ്യസ്ഥന്മാരാണ്. ഇവരിൽ പണിയെടുപ്പാൻ പ്രാപ്തിയുള്ളവന്നു ദിവസം രണ്ടുനാഴിയും, കുട്ടികൾക്കും പ്രാപ്തിയില്ലാത്ത വൃദ്ധന്മാർക്കും ഇതിൽ പകുതിയും കൂലിയുണ്ട്. ഒന്നിനും വയ്യാത്ത കിഴവന്മാർക്കു ഒന്നും കൊടുക്കുക പതിവില്ല. ഇവർക്കു ഈ കിട്ടുന്ന കൂലി കാലക്ഷേപത്തിന്നു മതിയാവാത്തതു തന്നെ. എന്നാൽ അവരെ പ്രോത്സാഹിപ്പി

ഈ വ്യാധി മാറുവാൻ എത്ര സമൎത്ഥവൈദ്യന്മാരും, എത്ര വിലപിടിച്ച ദിവ്യൌഷധത്തിന്നും സാധിക്കുന്നതല്ല. ഈ വ്യാധി പിടിപെട്ടാൽ എത്രയോ ചുരുക്കം പേർ മാത്രമേ രക്ഷപ്പെട്ടുവരാറുള്ളു. സുഖക്കേട് തുടങ്ങിയ മൂന്നാംദിവസം രോഗി മരിച്ചുപോകും. അടുത്തു പെരുമാറുന്നവൎക്കും ഉടനെ പകച്ചമൂലം ഇതു പിടിപെടും. രോഗിയെയും, അടുത്തു ശുശ്രൂഷിക്കുന്നവരെയും ദൈവം രക്ഷിച്ചുകൊള്ളുമെന്നുവെച്ചു തന്റെ കാൎയ്യം നോക്കി അകലെപ്പോയി താമസിക്കുകയാണ് എല്ലാവരും ചെയ്തുവരുന്നത്." ബാധിച്ചുപെട്ട രോഗിയെ നോക്കുവാൻ പോകുന്ന വൈദ്യന്മാർ പ്രത്യേകതരം ഒരു ഉടുപ്പുണ്ടായിരുന്നുവത്രെ. മീതെ മുഴുവനും തോൽകൊണ്ടുള്ള കുപ്പായത്തെയും മറ്റുംകൊണ്ടു മൂടും. മൂക്കിൽനിന്നു ഒരു വിരലുള്ള കുഴൽവെച്ചു അതു നിറയെ വാസനാദ്രവ്യങ്ങളും മരുന്നുകളുംവെച്ചിട്ടുണ്ടായിരിക്കും. ഇതു വ്യാധി പകരാതിരിപ്പാനായിരുന്നുവത്രെ! സുഖക്കേട് രാജ്യത്തു വ്യാപിക്കാതിരിപ്പാൻ പല നിയമങ്ങളും മറ്റുമുണ്ടായിരുന്നു. 'പൊർസിലോണ' എന്ന പട്ടണത്തിലെ മുൻസിപ്പാലിട്ടിക്കാരുടെ ചില ചട്ടങ്ങൾ താഴെ ചേൎക്കുന്നു. (1) മനസ്സു പ്രാൎത്ഥനകൾകൊണ്ടും മറ്റും ശുദ്ധിവരുത്തണം. (2) രോഗം പട്ടണത്തിന്നു പുറത്തുപോയി ഒടുങ്ങി വരുന്ന സമയം അതിന്നു പ്രത്യേകമായി നിയമിച്ചിരുന്ന വൈദ്യൻ പരിശോധിച്ചുനോക്കി വ്യാധി പകൎന്നു കിട്ടി എന്നു പറയുന്നതായാൽ ഉടനെ അവരെ കൊന്നുകളയുന്നതാണ്. (വൈദ്യന്റെ പരീക്ഷയിൽ സുഖക്കേടാണില്ലെന്നു പറഞ്ഞാൽകൂടി നാടുവിടണമെത്രെ. പട്ടണം വിട്ടു പോയതിന്നുള്ള ശിക്ഷ) (3) ദീനമുള്ള സ്ഥലങ്ങളിൽനിന്നു വരുന്നവർ പട്ടണത്തിന്നകത്തു കടന്നാൽ ഉടനെ വധിച്ചുകളയും. (4) മതിലോ മറ്റൊ കയറി അകത്തു ചാടുവാൻ ശ്രമിക്കുന്നവർ ഉടനെ മരണം. കീഴ്വഴക്കം ലംഘിച്ചിരിക്കുന്നവൎക്കും അപ്രകാരം. ഇതിന്നും പുറമെ രോഗിയെ കാണ്മാൻ പോയാൽ മടങ്ങിവന്നാൽ മരണശിക്ഷ; കുട്ടികളെ കൊണ്ടുവിളിച്ചുവരുത്തുന്ന മാസ്റ്റർമാൎക്കു 25 പവൻ പിഴ; സുഖക്കേടുണ്ടെന്നു സംശയമുണ്ടായാൽ അതു വേണ്ടപ്രകാരം അറിച്ചുകൊടുക്കാഞ്ഞാൽ ൧൦൦ പ്രഹരം—ഇപ്രകാരം ചില നിയമങ്ങളെകൊണ്ടു പ്ലേഗ് പകരാതിരിപ്പാൻ അവർ ശ്രമിച്ചു. യൂറോപ്പിൽ പല രാജ്യങ്ങളിലും ഇപ്രകാരം പല യുക്തികളും നോക്കിവന്നു. രോഗിയെ കാണ്മാൻ മടിക്കുന്ന വൈദ്യന്മാർ ഉടനെതന്നെ മരണശിക്ഷ കല്പിച്ചുവന്നിരുന്നുവത്രെ.

പ്ലേഗിന്റെ പൂൎവചരിത്രത്തിൽ ചില ഭാഗങ്ങൾ മാത്രമേ ഇതുവരെ പറഞ്ഞിട്ടുള്ളൂ. ഇനി ഈ വ്യാധി എന്താണെന്നു നോക്കുക. പ്ലേഗ് എന്ന വ്യാധി മനുഷ്യശരീരത്തിൽ എത്രയോ ചെറുതായ ഒരുതരം ജീവികൾ കടന്നുകൂടുന്നതുകൊണ്ടാണുണ്ടാവുന്നത്. ഈ ചെറുപ്രാണിയെ ആദ്യമായി കണ്ടുപിടിച്ചതു ടോക്യോ നഗരത്തിലെ കീൎത്തിപ്പെട്ട ഒരു ജാപ്പാൻ ശാസ്ത്രജ്ഞനായ പ്രൊഫസർ കിടസാടോ (Prof. Kitasato) എന്ന മഹാനാണ്. പ്രൊഫസർ കിടസാടോ കണ്ടുപിടിച്ചതിന്നു കുറച്ചു ദിവസങ്ങൾക്കുശേഷം ഒരു പരന്ത്രീസ്സു ശാസ്ത്രജ്ഞനായ യെർസിൻ എന്നാളും ഈ പ്രാണിയെ തന്റെ സ്വന്തമായ യത്നത്താൽ കാണുകയുണ്ടായി. ഇപ്പോൾ

ഈ അണുപ്രായമായ ജീവിക്ക് കിടസാടൊ– യർസിൻ ബേസിലസ്' * എന്നാണ പേർ കൊടുത്തിട്ടുള്ളത്. ഈ ചെറുതു ചെറുതായ ഒരു വടിപോലെയാണത്രെ. അതിന്റെ രണ്ടറ്റങ്ങളും ഉരുണ്ടവയാണ്. മദ്ധ്യം നിറമില്ലാത്ത ഒരു വര പോലെയായിരിക്കും. ഈ ജീവിക്ക് ചലനശക്തിയില്ലത്രെ. സൂര്യരശ്മി തട്ടിയാൽ മൂന്നാലു മണിക്കൂറിലിടക്ക് അതു ചത്തുപോകും. 65 ഡിഗ്രി ചൂടുള്ള സ്ഥലത്തു നാല്പതു മിനിട്ടുനേരം വെച്ചാൽ അതിന്റെ ജീവൻ നശിച്ചുപോകും. ഈ ജീവി എങ്ങിനെയാണ് മനുഷ്യശരീരത്തിൽ കടന്നുകൂടുന്നതെന്ന ഇനിയും തീച്ചയായിട്ടുണ്ടൊ എന്ന സംശയമാണ്. ഡാക്ടർ ചൈൽഡ് (Dr. Child) എന്നാളുടെ അഭിപ്രായം അതു മനുഷ്യശരീരത്തിൽ സാധാരണയായുണ്ടാവുന്ന ചെറുകീറൽ (വിള്ളൽ) മുതലായവയിൽ കൂടിയാണ് ദേഹത്തിൽ വ്യാപിക്കുന്നത് എന്നാണ്. കാലിൽ യാതൊരുവിധം ചെരിപ്പു മുതലായതിടാതെ 'വെറുംകാലുമായി' നടക്കുന്നവർക്കാണ അധികമായി പ്ലേഗ് പിടിപെടുന്നത്- എന്നും ഉദ്ദേശം അഭിപ്രായപ്പെട്ടിട്ടുണ്ട്. മനുഷ്യർ ശ്വസിക്കുന്ന വായുവിൽ കൂടിയും ഈ ജീവി അകത്തു കടന്നുകൂടുമത്രെ. ഭക്ഷണസാധനങ്ങളിൽ കൂടി കടന്നതായി ഇതുവരെ ആരും പറഞ്ഞു കേട്ടിട്ടില്ല.

പ്ലേഗ് ഇപ്രകാരം ഒരു ജീവികാരണമാണുണ്ടാവുന്നത് എന്നതിന്ന സംശയമൊന്നുമില്ല. പ്രൊഫെസർ കോച്ച് (Koch) എന്ന വിദ്വാൻ തന്റെ പ്രയത്നങ്ങൾ കൊണ്ടു താഴെ കാണിക്കുന്ന മൂന്നു കാര്യങ്ങൾ കണ്ടിട്ടുണ്ട്:– (1) എല്ലാ പ്ലേഗ് രോഗികളുടെ ദേഹത്തിലും ഈ ജീവികളെ കാണാം. (2) യാതൊരു സുഖക്കേടുമില്ലാത്ത ഒരാളുടെ ദേഹത്തിൽ ഈ ജീവിയെ കടത്തിവിട്ടാൽ അയാൾക്ക് പ്ലേഗ്ദീനം പിടിപെടും. ഇപ്രകാരം ദീനം പിടിച്ചവരുടെ ദേഹത്തിൽ കുറവില്ലാത്തതായ ഈ ജീവിയെ ധാരാളം കാണാം. (3) വേറെ യാതൊരു രോഗത്തിലും ഈ ജാതി ജീവിയെ കാണുന്നില്ല. മേലെ കാണിച്ച മൂന്ന സംഗതികൾകൊണ്ടുതന്നെ പ്ലേഗ് ഒരു പ്രത്യേകതരം ജീവിയുടെ പണിയാണെന്ന തീച്ചപ്പെടുത്താം.

മേല്പറഞ്ഞ ജീവി ശരീരത്തിൽ കടന്നാൽ അതു ഒരു ജാതി വിഷം ഉണ്ടാക്കുമത്രെ. ഈ വിഷം ദേഹം മുഴുവനും വ്യാപിക്കുമ്പോഴാണ് ദീനം പുറമെ കാണുന്നത്. ദേഹത്തിൽ കടന്ന ഉടനെതന്നെ രോഗചിഹ്നങ്ങൾ കാണുന്നതല്ല. പത്തു ദിവസത്തിനുള്ളിൽ വിഷം ഉണ്ടാക്കിയതിന്ന ശേഷമെ രോഗം പുറമെ കാണുവാൻ സാധിക്കുകയുള്ളു. സാധാരണയായി അത്യം കഠിനമായ തലവേദനയും തണുപ്പും തോന്നും. ചിലർ ഛർദ്ദിയുണ്ടാവാറുണ്ട്. (ഇതു ചീത്ത ലക്ഷണമാണ.) അതിയായ ക്ഷീണവും, ദേഹം മുഴുവനും ചുട്ടുനീറലും സാധാരണ ലക്ഷണമാണ്. ചിലർ ഉടനെതന്നെ മോഹാലസ്യമുണ്ടാവും. കഴുത്ത്, കക്ഷം, ഒടി ഈ മൂന്നിൽ എന്തെങ്കിലും ഒരു സ്ഥലത്തു ഒരു വീക്കവുമുണ്ടാവും. സുഖക്കേട ഉടനെ നാലുദിവസത്തിനകം മരിക്കാതെയിരുന്നാൽ പിന്നെ ജീവിപ്പാൻ എളുപ്പമാണത്രെ. ഈ ജാതി പ്ലേഗിന്ന 'ബ്യൂബോണിക് പ്ലേഗ്' എന്നാ

* The Kitasato—yersin Bacillus

ങ്ങളെപ്പോർ. വേറെയും പല ജാതി പ്ലേഗുണ്ട്. ഒരു ജാതിക്ക് അതിയായ ക്ഷീണം മാത്രമേ പറയത്തക്ക ചിഹ്നമായുണ്ടാവുകയുള്ളു. സുഖക്കേടു തുടങ്ങി 24 മണിക്കൂറിനുള്ളിലോ കവിഞ്ഞുപോയാൽ രണ്ടു ദിവസത്തിനുള്ളിലോ രോഗി മരിച്ചുപോവും. വേറൊരു ജാതി പ്ലേഗ്, പുഴ ശ്വാസകോശത്തിൽ കടന്നാലുണ്ടാവുന്നതാണ്. അതിന്റെ ചിഹ്നം അതിയായ ചുമയാണല്ലൊ. രോഗി ചുമച്ചുചുമച്ചു മരിക്കും.

പ്ലേഗിനു ചികിത്സയൊന്നുമില്ലെന്നുതന്നെ പറയാം. തടുത്തുവെക്കാതിരിപ്പാൻ ചില വിദ്യകളുണ്ട്. ഇതിൽ പ്രധാനമായതു ഹാഫ്കിൻ എന്ന ഒരാളുടെ കുത്തിവെക്കലാണ് (Haffkin's Anti-Plague Inoculation). അനുഭവംകൊണ്ടു ഇതിന്റെ ഉപയോഗം എല്ലാവരും അറിഞ്ഞിട്ടുണ്ടായിരിക്കണം. ഇപ്രകാരം കുത്തിവെക്കുന്ന ഒരാൾക്കു ഒരുമാസകാലത്തേക്കു മരിക്കലും ഈ രോഗം പിടിക്കുന്നതല്ല. ഇതുകൊണ്ടു വേറെ യാതൊരു രോഗവും വരുന്നതുമല്ല. യെർസിൻ എന്നു മറ്റു പ്രസിദ്ധ ശാസ്ത്രജ്ഞന്റെ ക്രമം വേറെ ഒരുവിധത്തിലാണ്. ഒരു കുതിരയുടെ ദേഹത്തിൽ പലപ്രാവശ്യമായി പ്ലേഗുപുഴ കേറ്റിയാൽ ക്രമത്തിൽ, അതിന്റെ ദേഹത്തിൽ എത്ര അധികം വിഷം കുത്തിക്കേറ്റിയാലും യാതൊരു ചിഹ്നവും കാണുകയില്ല. ഈ നിലക്ക് അതിന്റെ ദേഹത്തിൽനിന്നു 'സീറം' എടുത്തു മനുഷ്യദേഹത്തിൽ കുത്തിക്കേറ്റിയാൽ അയാൾക്കു പിന്നീടു പ്ലേഗുണ്ടാവുകയില്ലപോൽ. ഇപ്രകാരമുള്ള ചികിത്സാക്രമത്തിന്നു ഇപ്പോൾ ഒട്ടുംതന്നെ പ്രചാരമില്ല. ഹാഫ്കിൻ എന്നവരുടെ ചികിത്സാക്രമമാണ് ഇപ്പോൾ നടപ്പ്.

മറ്റു എല്ലാ വ്യാധികളെപ്പോലെതന്നെ പ്ലേഗിന്നും നല്ല ശുശ്രൂഷ അത്യാവശ്യമാണ്. രോഗിയുടെ അടുത്ത് എപ്പോഴും ഒരാൾ നില്ക്കണം. രോഗി മരിക്കലും കിടക്കയിൽനിന്നു എഴുനീല്പാൻ ശ്രമിക്കരുത്. ഈ ശ്രമത്തിൽതന്നെ ചിലർ മരിച്ചുപോയതായി വായിച്ചിട്ടുണ്ട്. വായുസഞ്ചാരമുള്ള ഒരു വലിയ മുറിയിലാണ രോഗിയെ കിടത്തേണ്ടത്. രോഗി ഉപയോഗിക്കുന്ന സകല വസ്തുക്കളും ഇന്നിക്കും കരിച്ചുകളയണം. സുഖക്കേടിന്റെ ആരംഭത്തിൽതന്നെ വയറിളക്കിയാൽ നന്ന്. സുഖക്കേടുകാലത്ത് അതിയായ ദാഹമുണ്ടാവുമ്പോൾ ഐസ്, നാരങ്ങാവെള്ളം മുതലായതു കൊടുക്കാം. മോഹാലസ്യമുണ്ടായാൽ തലയിൽ ഐസ് കെട്ടിവെക്കണം. ആകെത്തന്നെ കഴിപ്പാൻ പലമരുന്നുകളും ശ്രമിച്ചുനോക്കേണ്ടതാണ്. കർപ്പൂരം, കസ്തൂരി മുതലായതു ചിലർ കൊടുക്കും. ഈ മഹാവ്യാധി പിടിപ്പെട്ടാൽ ശുശ്രൂഷിച്ചു മാറുവാൻ വളരെ പ്രയാസമായതുകൊണ്ടു പിടിപെടാതിരിപ്പാൻ ശ്രമിക്കയാണ എളുപ്പമായുള്ള വഴി.

എ. പി.

# നാടകപ്രസ്താവന

നാടകത്തിൽ പ്രസ്താവന എന്നത്, പ്രയോജ്യമായ കഥാവസ്തുവിനെ അവതരിപ്പിക്കുന്ന ഒരു പ്രകരണമാകുന്നു. ഒരു പീഠിക അല്ലെങ്കിൽ അവതാരിക പറഞ്ഞുവെച്ചു കാര്യം പറഞ്ഞാൽ ശ്രോതാക്കൾക്കു മനസ്സിലാകാൻ അധികം എളുപ്പമുള്ളതുപോലെ പ്രസ്താവനകഴിഞ്ഞു കഥ തുടങ്ങുന്നതായാൽ കാണികൾക്കും കേൾക്കുന്നവർക്കും അതിന്റെ സ്വഭാവം എളുപ്പത്തിൽ മനസ്സിലാക്കാൻ സാധിക്കുന്നതാണ്. ഇതത്രെ പ്രസ്താവനയുടെ പ്രയോജനം. ഇതിന്റെ സ്വരൂപത്തെപ്പറ്റി 'മന്ദാരമരന്ദ'ത്തിലിതിനെ പറഞ്ഞിരിക്കുന്നു:

'നടീ വിദൂഷകോ വാപി
നടോ വാ പാരിപാർശ്വകഃ
സൂത്രധാരേണ സഹിതാഃ
സല്ലാപം യത്ര കുർവതേ.
ചിത്രൈർവാക്യൈഃ സ്വകാര്യോ-
പ്രസ്തുതാക്ഷേപിഭിർമിഥഃ (ത്ഥൈഃ
ആമുഖം തദ്ധി വിജ്ഞേയം
നാമ്നാ പ്രസ്താവനാപി സാ.'

നടിയോ, നടനോ, വിദൂഷകനോ, പാരിപാർശ്വകനോ സൂത്രധാരനോടുകൂടി പ്രകൃതകാര്യം വിടാതെ കാവ്യാർത്ഥസൂചകങ്ങളായ വാക്യങ്ങളെക്കൊണ്ടു വിചിത്രമായ രീതിയിൽ സംഭാഷണം ചെയ്യുന്നതു എന്തിലോ അതാണ് ആമുഖം അല്ലെങ്കിൽ പ്രസ്താവന എന്നു പറയപ്പെടുന്നത്. സകലപ്രവൃത്തിയുടെ മുഖമാകുന്നതുപോലെ പ്രസ്താവന പ്രധാനപ്രബന്ധത്തിനു മുഖം(പ്രാരംഭം) ആകുന്നതുകൊണ്ടാണ് അതിനു ആമുഖം എന്നു പേർ കല്പിച്ചത്. സൂത്രധാരൻ മധുരങ്ങളായ നാന്ദിപദ്യങ്ങൾ പാടി ഭാരതീവൃത്തിയെ ആശ്രയിച്ച് ആടാൻ പോകുന്ന നാടകത്തെയും, കവിയെയും പ്രശംസിച്ചു ഉദ്ഗാനം അല്ലെങ്കിൽ പ്രവഗാനം ചെയ്യണം. ഈ രംഗത്തിൽ ഏതാണ്ടൊരു മട്ടായ പതിഞ്ഞുകാണുന്ന ഭാരതീവൃത്തി എന്നതു നടന്മാർ ചെയ്യുന്ന സംസ്കൃതപ്രധാനമായ വാഗ്വ്യാപാരമാകുന്നു. നാട്യശാസ്ത്രത്തിൽ ഭാരതിയെപ്പറ്റി ഒരു വിശദമായി കാണുന്നുണ്ട്.

'യാ വാക്പ്രധാനാ പുരുഷപ്രയോജ്യാ
സ്ത്രീവർജ്ജിതാ സംസ്കൃതവാക്യയുക്താ
സ്വനാമധേയൈർഭരതൈഃ പ്രയുക്താ
സാ ഭാരതീ നാമ ഭവേത്തു വൃത്തിഃ'

ഇങ്ങനെയുള്ള ഭാരതിക്ക്, പ്രരോചന, വീഥി, പ്രഹസനം, ആമുഖം എന്നു നാലു അംഗങ്ങളുണ്ട്. അപ്പോൾ പ്രസ്താവന എന്നതു ഭാരതിയുടെ അംഗങ്ങളിൽ പെട്ട ഒന്നാണെന്നു വ്യക്തമാകുന്നുണ്ടല്ലൊ. ഇപ്രകാരമുള്ള പ്രസ്താവനയ്ക്ക് ഉദ്ഘാത്യകം, കഥോദ്ഘാതം, പ്രയോഗാതിശയം, പ്രവർത്തകം, അവലഗിതം എന്നിതിനെ സാഹിത്യദർപ്പണത്തിൽ അഞ്ചു ഭേദങ്ങൾ കാണിച്ചിരിക്കുന്നു. ദശരൂപകത്തിലാവട്ടെ, കഥോദ്ഘാതം, പ്രവർത്തകം, പ്രയോഗാതിശയം എന്നു മൂന്നു ഭേദങ്ങൾ മാത്രമെ പറഞ്ഞുകാണുന്നുള്ളു. എന്നാൽ രണ്ടിലും, ഉദ്ഘാത്യകം, അവലഗിതം എന്നിവയെ വീഥ്യംഗങ്ങളിൽ ചേർത്തുകാണുന്നുമുണ്ടുതാനും. ഇനി ഈ ഭേദ

ഹരണത്തിനു പരിഭംഗം, അർത്ഥാംഗം എന്നു രണ്ടു പേരുകൾകൂടി കാണിച്ചിട്ടുണ്ട്.

ഒരു പ്രയോഗംകൊണ്ടു മറ്റൊരു പ്രയോഗം നിർവ്വഹിച്ച് അതിനാൽ സൂചിതമായിട്ടു പാത്രപ്രവേശം ഉണ്ടാകുമെങ്കിൽ അതു പ്രയോഗാതിശയമാകുന്നു. കുന്ദമാലയിൽ, 'നേപഥ്യേ' ഇത ഇതോവതരത്വാര്യാ' എന്ന ലക്ഷ്മണവാക്യം കേട്ടതായി നടിച്ച സൂത്രധാരൻ, 'ആര്യയെ വിളിച്ചു എന്നെ സഹായിപ്പാനിച്ഛിക്കുന്നതാരാണ്' എന്നുപറഞ്ഞു തിരിഞ്ഞു നേരെ നോക്കി, 'കഷ്ടമതിദാരുണം വർത്തതേ ലോകാപവാദഭയചകിതം' എന്നുപറഞ്ഞു നിഷ്ക്രമിക്കുന്നു. ഇതിൽ സംഗീതത്തിനായി നടിയെ വിളിപ്പാൻ ഭാവിച്ച സൂത്രധാരൻ ആര്യാപ്രസ്താവത്താൽ 'സീതാം വനായ പരികർഷതി ലക്ഷ്മണോയം' എന്നു സീതാലക്ഷ്മണന്മാരുടെ പ്രവേശത്തെ സൂചിപ്പിച്ചുംകൊണ്ടു സ്വപ്രയോഗത്തെ അതിശയിച്ചിരിക്കുന്ന പ്രയോഗത്തെയാണ് ചെയ്തിരിക്കുന്നത്. അതിനാൽ കുന്ദമാലയിലെ പ്രസ്താവന പ്രയോഗാതിശയം എന്ന ഇനത്തിൽ പെടുന്നു. ദശരൂപകത്തിൽ,

'ഏഷോയമിത്യുപക്ഷേപാൽ
സൂത്രധാരപ്രയോഗതഃ
പാത്രപ്രവേശോ യത്രൈഷ
പ്രയോഗാതിശയോ മതഃ'

എന്നു സ്വരൂപം കാണിച്ച പ്രയോഗാതിശയത്തിനുദാഹരണമായി ശാകുന്തളത്തിലെ 'ഏഷ രാജേവ ദുഷ്യന്തഃ' എന്ന സൂത്രധാരശ്ലോകത്തെ ഉദാഹരിക്കുന്നു.

കാലസാമ്യംകൊണ്ടു പാത്രപ്രവേശത്തെ സൂചിപ്പിക്കുന്ന പ്രസ്താവനയാണു പ്രവൃത്തകം എന്നു പറയപ്പെടുന്നത്.

'ആസാദിതപ്രകടനിർമ്മലചന്ദ്രഹാസഃ
പ്രാപ്തഃ ശരത്സമയ ഏഷ വിശുദ്ധകാന്തഃ
ഉത്ഖായ ഗാഢതമസം ഘനകാലമുഗ്രം
രാമോ ദശാസ്യമിവ സംഭൃതബന്ധുജീവഃ'

ശരൽക്കാലവർണ്ണനം ചെയ്യുന്ന പ്രസ്തുതശ്ലോകത്തിലെ ശ്ലേഷത്താൽ ഗമ്യമാനമാകുന്ന സാമ്യംകൊണ്ടും, 'രാമൻ' എന്നു നായകന്റെ പേർ പറഞ്ഞിരിക്കുന്നതിനാലും പാത്രപ്രവേശം സൂചിതമായിരിക്കുന്നതിനാലും ഈ പ്രസ്താവന പ്രവൃത്തകമാകുന്നു.

ഒരു പ്രയോഗത്തിൽനിന്നു സാദൃശ്യാന്തരസംബന്ധിയായ കാര്യാന്തരം സാധിക്കപ്പെടുന്നുവെങ്കിൽ ആ പ്രസ്താവന അവലഗിതമാകുന്നു. ശാകുന്തളത്തിൽ, സൂത്രധാരൻ നടിയുടെ ഗാനത്താൽ സഭ്യന്മാരൊക്കെ അപഹൃതചിത്തവൃത്തികളായിരിക്കുന്നുവെന്നു പറഞ്ഞ് ആ പ്രയോഗത്തിൽനിന്നു സാരംഗത്താൽ ആകൃഷ്ടനായ രാജാവിന്റെ സാദൃശ്യത്തെ ഉദ്ഭാവനം ചെയ്തു രാജപ്രവേശരൂപമായ കാര്യത്തെ സാധിക്കുന്നതു നോക്കുക:—

'തവാസ്മി ഗീതരാഗേണ
ഹാരിണാ പ്രസഭം ഹൃതഃ
ഏഷ രാജേവ ദുഷ്യന്തഃ
സാരംഗേണാതിരംഹസാ'.

ആകയാൽ ശാകുന്തളത്തിലെ പ്രസ്താവന അവലഗിതം എന്ന വിഭാഗത്തിലുൾപ്പെടുന്നതാണെന്നാണ് സാഹിത്യദർപ്പണകാരൻ പറഞ്ഞിരിക്കുന്നത്. ദശരൂപകകാരന്റെ മതത്തിൽ ശാകുന്തളപ്രസ്താവന പ്രയോ

ലെ ഒരു കുസ്റ്റിയായി കൊള്ളപിടിച്ചിരിക്കുന്നത്. പ്രകൃതിവിരുദ്ധമായ ഒരു പ്രവൃത്തിയും ഈ വന്യജീവികളും ചെയ്യാറില്ല. സ്വസാമർത്ഥ്യംകൊണ്ടു സ്വാധീനമാക്കി അധികം ഭക്ഷിച്ച് അജീർണ്ണം പിടിപ്പെട്ടു, സ്നേഹിതന്റെ നിർബ്ബന്ധംകൊണ്ടു 'കാപ്പുകുടി' വയററിൽ കടത്തി രോഗം പിടിച്ചു വൈദ്യനെ അന്വേഷിപ്പാനടന്നോ ഇവർ ഒരുങ്ങിയിട്ടില്ല. 'തന്നിൽ എളിയതു തനിക്കിര' എന്ന പ്രമാണപ്രകാരം വന്നുപോയെന്ന ഭോഷത്വംകൊണ്ടോ, പരിഷ്കൃതന്മാരുടെ ഉപദ്രവംകൊണ്ടോ, അല്ലെങ്കിൽ കാലമൃത്യുവാലോ നശിക്കുന്നതേയുള്ളു.



III. സന്യാസി

സ്ത്രീപുരുഷഭേദമെന്യേ കള്ളും കഞ്ചാവും കൊള്ളപിടിച്ച് ഉദ്യാനങ്ങളിലും, ഉത്സവസ്ഥലത്തും, തോപ്പുകളിലും മററും യഥേഷ്ടം സഞ്ചരിക്കുന്ന ഏററവും പരിഷ്കൃതന്മാരായ യൂറോപ്യന്മാരും, സ്ത്രീപുരുഷന്മാർ ഒപ്പമിരുന്നു കള്ളുഷാപ്പിന്റെ മുമ്പിൽവെച്ചു മദ്യപാനം ചെയ്തും വെടി പറഞ്ഞും രസിക്കുന്ന നമ്മുടെ ചെറുമക്കളും തമ്മിൽ യാതൊരു ഭേദവുമില്ലെന്നു പറയേണ്ടുന്നതാണ്. പരിഷ്കാരം എന്നത് ഒരു ചക്രമാണെങ്കിൽ ആ ചക്രത്തിൽ ഒരു ദിക്കിൽ ഏററവും അപരിഷ്കൃതന്മാരും ഏററവും പരിഷ്കൃതന്മാരും തമ്മിൽ കൂട്ടിമുട്ടാതെ തരമില്ലല്ലൊ. അതുപോലെതന്നെ ഏററവും അജ്ഞാനിയും ഏററവും ജ്ഞാനിയും ജ്ഞാനചക്രത്തിൽ ഒരിടത്തിൽ കൂട്ടിമുട്ടാതെ തരമില്ലെന്നു വരുന്നു. നമ്മുടെ കാടനും ഏററവും ജ്ഞാനിയായ സന്യാസിയും പ്രകൃതിയെ സംബന്ധിച്ചേടത്തോളം ഒരുപോലെയാണ്. കാടന്നു പ്രകൃതിയും പുരുഷനും ഒ



II. കാടൻ



തട്ടാൻമഠത്തു ഇട്ടിണ്ണാൻനായർ പരിഷ്കാരത്തിന്റെ ചുവട്ടിലെ പടിമേൽ കയറിട്ടേയുള്ളൂ. തലമുടി കുടുമ കെട്ടി ചന്ദനം വരക്കുവാനും വസ്ത്രാധംബരം ചെയ്യുവാനും ഇയ്യാൾക്ക് അറിഞ്ഞുകൂട. അരയിൽ ഒരു മുണ്ടുമാത്രം വേണമെന്നും, അതിന്റെ ഉദ്ദേശം ഗുഹ്യപ്രദേശം മറയ്ക്കുകയാണെന്നും മാത്രമേ ഇയ്യാൾ മനസ്സിലാക്കിട്ടുള്ളൂ. പ്രകൃതിയും പുരുഷനും ബ്രഹ്മാവും മായയും എല്ലാം ഇയ്യാൾക്കു ഒന്നുതന്നെ.

തട്ടാൻമഠത്ത് ഇട്ടിണ്ണാൻനായർ.



തെക്കേപ്പാട്ടു ഇക്കണ്ടൻനായർ പരിഷ്കാരത്തിൽ ഒരു പടികൂടി കയറിയിരിക്കുന്നു. മുട്ടറ്റമായ മുണ്ടുടുത്തു കുടുമ ശരിക്കു കെട്ടി മാസത്തിൽ ഒരു തവണ ക്ഷൗരം കഴിച്ച സൌന്ദര്യബോധം എന്ന ചിത്തവൃത്തിക്ക അധീനനായിട്ടുതന്നെയിരിക്കുന്നു. മനുഷ്യശക്തിയും പ്രകൃതിശക്തിയും രണ്ടാണെന്നു മനസ്സിലാക്കിട്ടില്ലെങ്കിലും മനുഷ്യപ്രയത്നംകൊണ്ടു പ്രകൃതിയിൽ ചില സൌന്ദര്യമൊക്കെ ഉണ്ടാക്കാമെന്ന് ഇയ്യാൾ മനസ്സിലാക്കിട്ടുണ്ട്. നായർക്ക് എന്തൊക്കെയോ ചിലതു വേണമെന്നു ബോധമുണ്ട്; പക്ഷേ ഇന്നതെല്ലാമാണു വേണ്ടതെന്നു തിട്ടപ്പെടുത്തുവാൻ സാധിക്കുന്നില്ലെന്നേയുള്ളൂ. പരിഷ്കാരചന്ദ്രന്റെ ഉദയം കാത്തുകൊണ്ടും, ആ ഉദയത്തെ സ്വാഗതമാക്കുവാൻ താനെന്തൊക്കെയാണ് എന്തിനെയൊക്കെയാണ് ചെയ്യേണ്ടത് എന്ന ചിന്ത പൂണ്ടും ആണ് ഇയ്യാളുടെ സ്ഥിതി.

തെക്കേപ്പാട്ട് ഇക്കണ്ടൻനായർ.

കൂടുന്ന ആവശ്യമില്ല. ആയ ന്നു വെട്ടി തിരുകി ചീപ്പുകൊണ്ടു വാൻ വെടിപ്പാക്കി അ ൎദ്ധക്ഷൗരം ദിനംപ്രതി ചെ യ്താലെ ഇപ്പോൾ സുഖമുള്ളു. ദി വസം പകൽ 12 മണിക്കൂറു ള്ളതിൽ 6 മണിക്കൂറും ദേഹ ത്തിനു സൌന്ദര്യമുണ്ടാക്കുന്ന ജോലിയാണ് ഒരു പ്രധാന ജോലിയായി ഇദ്ദേഹം ക ണക്കാക്കീട്ടുള്ളത്.



രാമകൃഷ്ണമേനോൻ

രാമകൃഷ്ണമേനോൻ ദേ ഹം മുഴുവനും ആച്ഛാദനം ചെയ്യുന്നതെന്നും അല്ലെങ്കി ൽ 'കഞ്ചറി'യായിപ്പോകുമെ ണക്കൂടി മനസ്സിലാക്കീട്ടു ള്ളാളാണ്. ഇദ്ദേഹമായാ ടെ സ്ഥാനത്തിൽ നിന്നു അ ല്പം മേലേക്കിടയിലാണ് ഇ പ്പോഴെത്തീട്ടുള്ളത്. പരിഷ്കാ രത്തിന്റെ മൂലതത്വങ്ങളെ ല്ലാം ഇദ്ദേഹം ഗ്രഹിച്ചിട്ടു ണ്ട്.



E. W. കൊച്ചുണ്ണപ്പ്.

ഇദ്ദേഹം ഈ വഴിക്കുള്ള കൊച്ചുണ്ണപ്പാണ്. ദേഹാ ച്ഛാദനത്തിനു ഷർട്ടും മ റ്റും പോരാ കോട്ടുകൂടിവേ ണമെന്നും തല 'ക്രാപ്പ ചെയ്തു' ബംഗിയായി ചീകി മിനുക്കണമെന്നാണിദ്ദേ ഹം ധരിച്ചിട്ടുള്ളത്. പരി ഷ്കാരസൌധത്തിന്റെ മുകളിലോളം ചെന്ന് എത്തിനോക്കുന്ന ഒരാ ളായിട്ടാണിദ്ദേഹത്തെ കണക്കാക്കുന്നത്.



കെ. എസ്സ്. മേനോൻ.

പരിഷ്കാരസമുദ്രം ഇ ന്ത്യക്കും വിലാത്തിക്കും മദ്ധ്യത്തിലാണു കിടക്കു ന്നത്. ആ സമുദ്രം കട ന്നു വിലാത്തിയിൽ എ ത്തുവാനാണല്ലോ എ ല്ലാപരിഷ്കാരികളും ശ്ര മിക്കുന്നത്. കെ. എസ്സ്. മേനോൻ എത്താണ്ട്

വിലാത്തിക്കു കണ്ടുതുടങ്ങിയ ആളാണ്. പക്ഷേ ഇന്ത്യക്കാരനാണ് താൻ എന്ന ബോധം തീരെ വിട്ടിട്ടില്ല. അതുകൊണ്ടാണ് തലയിൽ 'ടർബൻ' മതിയെന്നു തൽകാലം ഉദ്ദേശം തീർച്ചയാക്കിട്ടുള്ളത്. കോളറും നെക്ക്ടൈയും കാപ്പുർകോട്ടും [illegible] ബൂട്ട്സും ഒക്കെ അവശ്യമാണെന്നും അതൊന്നുമില്ലെങ്കിൽ 'ഫാഷനബിൾ ജെൻറിൽമാൻ' ആവില്ലെന്നുമാണ് ഇയ്യാളുടെ നിശ്ചയം.



കെ. എൻ. മാത്താട്ട്.

ഈ മനുഷ്യൻ കെ. എൻ. മാത്താട്ട് ആണ്. മാത്താട്ട് കോമൻനായർ എന്നാണ് പേര് ഇംഗ്ലീഷീകരിച്ചിരിക്കയാണ്. ഭൂതോട്ടക്കുടിയെ ആഡംബരങ്ങളും ഇംഗ്ലീഷീകരിച്ചിട്ടുണ്ട്. മനുഷ്യപ്രയത്നംകൊണ്ടുള്ള മാറ്റമൊക്കെ വരുത്തിട്ടുണ്ട്. പ്രകൃതിദത്തമായ ദേഹത്തിന്റെ നിറം മാറുവാൻ മാത്രം വിദ്യ കണ്ടിട്ടില്ല. അതുംകൂടി സാധിച്ചാൽ 'തനിച്ചുവാലുള്ള വെള്ളക്കാരനാണെന്ന്' ആരും പറയും. ആഡംബരപരിഷ്കാരത്തിന്റെ കൊടുമുടിയിൽ ഇയ്യാൾ എത്തിക്കഴിഞ്ഞിട്ടുണ്ട്.

പ്രകൃതിയിലുള്ള സൌന്ദര്യത്തെ കണ്ടാനന്ദിക്കുന്ന പ്രാചീനനായകനും, മനുഷ്യപ്രയത്നത്താൽ കൃത്രിമമായുണ്ടാകുന്ന സൌന്ദര്യത്തെ കണ്ടാനന്ദിക്കുന്ന നവീനനായകനും തമ്മിൽ ഏറിയസംസ്കാരത്തെ സംബന്ധിച്ച വ്യത്യാസമുണ്ടോ ഇല്ലയോ എന്ന കാര്യം ചിത്തവൃത്തിയുടെ പരിണാമത്തെപ്പറ്റി ആലോചിക്കുമ്പോൾ തീർച്ചപ്പെടുത്താനേ തരമുള്ളൂ.

എം. ആർ. കെ. സി.

# ഞങ്ങളുടെ വായനശാല

## ജഹനാര.

പരന്ത്രീസ്സിൽ ജനിച്ച്, ഇംഗ്ലീഷിൽ വന്നിട്ടുള്ള 'ഇന്ത്യാചരിത്രകഥകൾ' എന്ന പുസ്തകത്തിലടങ്ങിയ ഒരു കഥയുടെ തർജ്ജമയാണിത്. ചരിത്രവിഷയത്തിലുള്ള ശുഷ്കമായ അസ്ഥികൂടം നീക്കിക്കളഞ്ഞ്, സാഹിത്യരസംകൊണ്ട് മാംസളമാക്കി സഹൃദയന്മാരെ രസിപ്പിക്കുക എന്ന 'ചരിത്രകഥാധർമ്മം' ഈ ഇന്ത്യാചരിത്രകഥകളിൽ വിശേഷിച്ചും വിളങ്ങിക്കാണുന്നുണ്ട്. 17-ാം

# പാശ്ചാത്യരുടെ ജ്യോതിശ്ശാസ്ത്രം.

നമ്മുടെ ജ്യോതിശ്ശാസ്ത്രം അനാദിയാണെന്നാണ പറഞ്ഞുവരുന്നത്. അത് 'അപൌരുഷേയ'മായ വേദത്തിന്റെ അംഗങ്ങളിൽ ഒന്നാകുന്നു. അനേകം അംഗങ്ങളോടുകൂടിയ ജ്യോതിശ്ശാസ്ത്രത്തിന്റെ ഒരു അംഗമായ ഗണിതസ്കന്ധവും (Astronomy) നമുക്ക് അനാദിതന്നെ. പാശ്ചാത്യരുടെ ജ്യോതിശ്ശാസ്ത്രമാകട്ടെ അങ്ങിനെയല്ല; അത് അനാദിയല്ല. ഇതു ആരംഭിക്കുന്നത് ക്രിസ്ത്വാബ്ദം 1548 ആമതിലാണ്. ഭൂമി സ്ഥിരമാണെന്നും സൂര്യന്നുമാത്രമേ ചലനമുള്ളുവെന്നും ഉള്ള ടോളമി (Ptolomy) യുടെ അഭിപ്രായം പാശ്ചാത്യരാജ്യക്കാർ പ്രബലമായി വിശ്വസിച്ചുകൊണ്ടിരുന്നു. ആ അഭിപ്രായം പ്രസ്തുതശാസ്ത്രസംബന്ധമായ അഭിപ്രായങ്ങൾക്കു തീരെ പ്രതികൂലമാകയാൽ അതിനെ വിലവെച്ചു കൊണ്ടിരിക്കുന്ന കാലത്തു ഈ ശാസ്ത്രത്തിന്റെ ഉൽപത്തിക്കു പ്രസക്തിയില്ലല്ലൊ. കോപ്പർ നിക്കസ് (Coper Nicus) എന്ന വിദ്വാൻ ഈ അഭിപ്രായത്തിന്നെതിരായ ഒരു സിദ്ധാന്തം ഒന്നാമതായി സ്ഥാപിച്ചു. ഭൂമിക്കു ചലനമുണ്ടെന്നും അതു സൂര്യനെ പ്രദക്ഷിണം വെക്കുന്നുവെന്നുമാണ് ഈ മഹാന്റെ അഭിപ്രായം. ഈ അഭിപ്രായത്തെ സ്ഥാപിച്ചുകൊണ്ട് അദ്ദേഹം എഴുതിയ പുസ്തകം 1548-ൽ ആണ് പ്രസിദ്ധപ്പെടുത്തിയത്. അതിനു ശേഷമാണ് നക്ഷത്രസംബന്ധമായ ഈ ശാസ്ത്രം പാശ്ചാത്യരുടെ ഇടയിൽ ഒന്നാമതായി പുറപ്പെട്ടത്. ഇതിന്നുശേഷം ഈ ശാസ്ത്രത്തെപ്പറ്റി ആലോചന ചെയ്തുവരിൽ വെച്ചു പ്രധാനപ്പെട്ട ചില പണ്ഡിതന്മാരുടെയും അവർ കണ്ടുപിടിച്ച തത്വങ്ങളുടെയും ഒരു സംക്ഷേപം താഴെ ചേർക്കുന്നു.

ടൈക്കോ ബ്രാഹി
Tycho Brahe
1546—1661

പ്രസ്തുതശാസ്ത്രത്തിന്റെ ആരംഭകാലത്തു ആ ശാസ്ത്രത്തെ പുഷ്ടിപ്പെടുത്തുവാൻ വളരെ പണിയെടുത്ത ഒരാളാണിദ്ദേഹം. ഈ മഹാൻ അന്ത്യാവസരങ്ങളിലായി അനേകം സംഗതികൾ കണ്ടുപിടിച്ചു. പക്ഷെ, അവ പൊതുജനങ്ങളുടെ വിശ്വാസത്തിന്നു പാത്രമായില്ല. എങ്കിലും, അറിയപ്പെടാത്ത സംഗതികളൊന്നും ഇദ്ദേഹം പ്രസ്താവിക്കയുണ്ടായിട്ടില്ല. ഈ മഹാൻ അടുത്തു പറയുവാൻ പോകുന്ന കെപ്ലരുടെ ഗുരുവായിരുന്നു.

കെപ്ലർ
Kepler
1571—1630

ഇദ്ദേഹം വളരെ താണനിലയിൽ നിന്നുയർന്ന ഒരു വലിയ വിദ്വാനായിത്തീർന്ന ആളാണ്. ആദ്യം ഇദ്ദേഹം ഒരു മദ്യശാലയിൽ ഒരു ചെറിയ പ്രവൃത്തിക്കാരനായിരുന്നു. അനേകകാലത്തെ പ്രയത്നത്തിന്റെ ഫലമായി ഈ മഹാൻ മൂന്നു പ്രധാനസംഗതികൾ കണ്ടുപിടിച്ചു. ഗ്രഹങ്ങൾ തമ്മിലുള്ള സംബന്ധം, അവയുടെ ഭ്രമണസമയം, ഗ്രഹങ്ങൾക്കു സൂര്യനിൽനിന്നുള്ള

ട്ടും എന്നിവയാണ് ഇദ്ദേഹം കണ്ടുപിടിച്ച തത്വങ്ങൾ. ഇവയിൽ ഒന്നാമത്തേതു നക്ഷത്രങ്ങളുടെ ചലനസ്വരൂപത്തെയും, രണ്ടാമത്തേതു ഭ്രമണസമയത്തിന്റെ വ്യത്യാസത്തെയും, ഒടുവിലത്തേതു സൂര്യന്നും ഗ്രഹങ്ങൾക്കും തമ്മിലുള്ള അകലത്തിന്നും ഗ്രഹങ്ങളുടെ ചലനത്തിന്നും തമ്മിൽ ഒരു സംബന്ധമുണ്ടെന്നുള്ളതിനെയും അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണ് സ്ഥാപിച്ചിട്ടുള്ളത്. ഈ മൂന്ന തത്വങ്ങൾ കണ്ടുപിടിക്കുവാൻ കെപ്ലർ ഇരുപതു സംവത്സരം തുടർച്ചയായി പണിയെടുത്തിട്ടുണ്ട്. കെപ്ലർ കണ്ടുപിടിച്ച ഈ നിയമങ്ങൾ പാശ്ചാത്യശാസ്ത്രങ്ങളിൽ വളരെ പ്രമാണപ്പെട്ടവയാണ്. ന്യൂട്ടന്റെ കണ്ടുപിടുത്തങ്ങളിൽ പലതിന്നും അടിസ്ഥാനം കെപ്ലരുടെ ഈ നിയമങ്ങളാണ്. 1604-ൽ ഒരു പുതിയ നക്ഷത്രത്തെയും ഇദ്ദേഹം കണ്ടുപിടിച്ചു.

ഗലീലിയോ
Galileo
(1564—1642)

ഇദ്ദേഹം പാശ്ചാത്യലോകത്തിൽ ഏറ്റവും പ്രസിദ്ധി നേടിയ ഒരു വിദ്വാനാണ്. ഇദ്ദേഹം ജനിച്ചതു ഫ്ളോറൻസ് നഗരത്തിലായിരുന്നു. ആദ്യം വൈദ്യശാസ്ത്രം പഠിക്കുവാനാണ് ശ്രമിച്ചതെങ്കിലും, പിന്നീട് അതു വിട്ട് ഒരു ജ്യോതിശ്ശാസ്ത്രജ്ഞനായിത്തീൎന്നു. ക്ലോക്കിന്റെ പെണ്ടുലം, ഉഷ്ണമാപനയന്ത്രം (Thermometre) എന്നിവ ഒന്നാമതായി കണ്ടുപിടിച്ചതു ഈ മഹാനാണ്. പെണ്ടുലത്തിന്റെ തത്വം കണ്ടുപിടിച്ച കഥ വളരെ രസമുള്ള ഒന്നാണ്. ഒരിക്കൽ ഇദ്ദേഹം പള്ളിയിൽ പോയിരുന്നപ്പോൾ അവിടെ ഒരു സ്തംഭത്തിന്മേൽ കെട്ടിത്തൂക്കിയ വിളക്കു കിടന്നാടുന്നതായി കണ്ടു. ആ ആട്ടം കണ്ടപ്പോൾ തന്റെ നാഡി പിടിച്ചു നാഡിയുടേയും വിളക്കിന്റേയും ചലനത്തിന്നു തമ്മിലുള്ള സാധൎമ്മ്യവും വൈധൎമ്മ്യവും കണക്കാക്കുകയും അതിന്റെ ഫലമായി ഏറ്റവും പ്രയോജനമുള്ളതായ നാഴികമണിയുടെ പെണ്ടുലത്തെ ഇദ്ദേഹം നിൎമ്മിക്കുകയും ചെയ്തു. ഗലീലിയോ കെപ്ലരുടെ സ്നേഹിതനും, ഭൂമി ചലിക്കുന്നു എന്നഭിപ്രായമുള്ളാളും ആയിരുന്നു. ഈ സംഗതി ഈ മഹാന്റെ പ്രാമാണ്യത്തെ തെളിയിപ്പാൻ വേണ്ടി മാത്രം പറഞ്ഞതാണ്. ജ്യോതിശ്ശാസ്ത്രത്തിൽ ഇദ്ദേഹത്തിന്റെ നാമധേയത്തെ ലോകാവസാനംവരെ നിലനിറുത്തുന്നതായ ഒരു വസ്തു ഇദ്ദേഹം കണ്ടുപിടിച്ച ദൂരദർശിനിക്കുഴൽ (Telescope) ആണ്. ഇപ്പോൾ പലരുടേയും വകയായി പല മാതിരി ദൂരദർശിനിക്കുഴലുകൾ ഉണ്ടായിട്ടുണ്ടെങ്കിലും, ഒന്നാമതായി ഒരു കുഴൽ കണ്ടുപിടിച്ചത് ഇദ്ദേഹമാണ്. ഇതിനെ കണ്ടുപിടിച്ചതും കൌതുകമുള്ള ഒരു കഥയാണ്. ഒരു കണ്ണടക്കച്ചവടക്കാരൻ ചില കണ്ണടച്ചില്ലുകളിൽ ഒന്നു വെച്ചുനോക്കിയപ്പോൾ ദൂരത്തുള്ള വസ്തുക്കൾ അയാളുടെ ദൃഷ്ടിയിൽ അടുത്തതായി കാണുകയുണ്ടായി. ഈ അത്ഭുതമായ കണ്ണടച്ചില്ലിനെപ്പറ്റി അറിവു കിട്ടിയതിന്നുശേഷം അതു പരിശോധിച്ചിട്ടാണ് ഗലീലിയോ ദൂരദർശിനിക്കുഴൽ കണ്ടുപിടിച്ചത്. ദൂരദർശിനിക്കുഴലിന്റെ സഹായം നക്ഷത്രങ്ങളുടെ ശേഖരത്തെ എത്ര

ങ്ങില്‍ എത്തുന്നതെന്നും ഇദ്ദേഹം സ്ഥാപിച്ചു. ന്യൂട്ടന്‍ തുടങ്ങിവെച്ച പല സംഗതികളേയും മുഴുവനാക്കിയത് ഇദ്ദേഹമാണ്. ഇദ്ദേഹത്തിന്റെ അഭിപ്രായത്തില്‍ ഒരു സംഗതി ലോകത്തിന്നൊട്ടുക്ക സമാധാനം നല്‍കുന്നതാകുന്നു. നക്ഷത്രങ്ങള്‍ നശിച്ചുപോകുന്നതിന്നു പകരം ഒരു സ്ഥാനത്തു വേറെ നക്ഷത്രങ്ങള്‍ ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെന്നും, സൃഷ്ടിബലത്തിന് ഒന്നും നാശമില്ലെന്നും ആണ് ലാപ്ലാസ്സിന്റെ സിദ്ധാന്തം.

വില്യം ഹെര്‍ഷല്‍
William Herschel,
1738—1822.

നക്ഷത്രസംബന്ധമായ തത്വങ്ങളെ കണ്ടുപിടിച്ചവരില്‍ ഏറ്റവുമധികം പ്രാധാന്യം വില്യം ഹെര്‍ഷലിന്നാണ്. ഇദ്ദേഹം ചെറുപ്പകാലത്ത് ഒരു പാട്ടുകാരനായിരുന്നു. മുപ്പത്തഞ്ചു വയസ്സു പ്രായമാകുന്നതുവരെയും അങ്ങിനെ കഴിഞ്ഞു. മുപ്പത്തഞ്ചാം വയസ്സിലാണ് ഇദ്ദേഹം ഒന്നാമതായി ഒരു ദൂരദര്‍ശിനിക്കുഴല്‍ കണ്ടത്. അതിന്നുശേഷം ഇദ്ദേഹം വലിയ ഒരു ശാസ്ത്രജ്ഞനായിത്തീര്‍ന്നു. 1781-ല്‍ യുറാനസ് (Uranus) എന്നൊരു പുതിയ നക്ഷത്രം ഇദ്ദേഹം കണ്ടുപിടിച്ചു. ശനി, യുറാനസ് എന്നീ രണ്ടു ഗ്രഹങ്ങള്‍ക്ക് ഇതര ചന്ദ്രന്മാരുണ്ടെന്നും ഈ വിദ്വാനാണ് കണ്ടെത്തിയത്. ആകപ്പാടെ 2500 പുതിയ നക്ഷത്രക്കൂട്ടവും 806 പുതിയ നക്ഷത്രങ്ങളും ഇദ്ദേഹം കണ്ടുപിടിക്കുകയുണ്ടായി. ഖഗോളപഥത്തിന്റെ തത്വം ഗലീലിയോവാണ് ആദ്യം മനസ്സിലാക്കിയതെങ്കിലും അതിനെപ്പററി ശരിയായി ഒരു വിവരണം ആദ്യമായി കൊടുത്തതു ഹെര്‍ഷലാണ്. ആകാശം ഒരു തോട്ടംപോലെയാണെന്നും, തോട്ടത്തില്‍ പല വളര്‍ച്ചയിലുമുള്ള മരങ്ങളെന്നപോലെ ആകാശത്തില്‍ പല പ്രായത്തിലുമുള്ള നക്ഷത്രങ്ങളുണ്ടെന്നും, ചില നക്ഷത്രങ്ങളെ സൃഷ്ടിച്ചിട്ട് അനവധികോടി സംവത്സരമായെങ്കിലും അവയുടെ വെളിച്ചം ഭൂമിയില്‍ ഇനിയും എത്തിട്ടില്ലെന്നും, നക്ഷത്രങ്ങളുടെ ഉല്പത്തിക്ക് ഉപാദാനകാരണമായ ഒരു ജാതി ബാഷ്പപടലം ആകാശത്തിലുണ്ടെന്നും പഴയ ചില നക്ഷത്രങ്ങള്‍ നശിച്ചുപോകുന്നതിന്നു പകരം ഈ ബാഷ്പപടലത്തില്‍നിന്നു പുതിയ നക്ഷത്രങ്ങള്‍ ഉണ്ടാകുന്നുണ്ടെന്നും ഹെര്‍ഷല്‍ സ്ഥാപിച്ചു. സൂര്യന്റെ ചലനം ഹെര്‍ക്കുലസ് (Hercules) എന്ന നക്ഷത്രസമൂഹത്തിന്നു നേരെയാണെന്ന് ഇദ്ദേഹം അഭിപ്രായപ്പെട്ടു. ഏറ്റവും അടുത്തു നില്‍ക്കുന്ന ചില നക്ഷത്രങ്ങള്‍ നമ്മുടെ ദൃഷ്ടിയില്‍ ഒറ്റയായിത്തോന്നുന്നവയാണെങ്കിലും അവയില്‍ ചിലതു വാസ്തവത്തില്‍ ഇരട്ടയാണെന്നും ഇദ്ദേഹം കണ്ടെത്തിട്ടുണ്ട്. ഹെര്‍ഷലിന്റെ കാലംവരെയും പാശ്ചാത്യരുടെ ജ്യോതിശ്ശാസ്ത്രം സൂര്യനെ അടിസ്ഥാനപ്പെടുത്തിട്ടായിരുന്നു; അതു മുതല്‍ നക്ഷത്രങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടായി. ഹെര്‍ഷലിന്റെ സഹോദരിയായ കേരൊലിന്‍ (Caroline) എന്ന സ്ത്രീയും നക്ഷത്രശാസ്ത്രത്തില്‍ വാസനയുള്ള ആളായിരുന്നു. അവരുടെ സ്വന്തപരിശ്രമത്താല്‍ എട്ടു വാല്‍നക്ഷത്രം കണ്ടെത്തിട്ടുണ്ട്.

നെപ്ട്യൂൺ (Neptune-വരുണൻ) എന്ന ഗ്രഹത്തെ കണ്ടുപിടിച്ച കഥ വളരെ രസകരമാണ്. യുറാനസ് എന്നൊരു നക്ഷത്രത്തെ, ഹെർഷൽ കണ്ടുപിടിക്കുകയുണ്ടായല്ലോ. അതിന് ഇന്നിന്നമാതിരി ചലനങ്ങളുണ്ടെന്നു ഹെർഷൽ പറഞ്ഞിരുന്നു. അതിനു വിപരീതമായ ചില ചലനങ്ങൾ അതിനുണ്ടെന്നു പിന്നീടു കാണാനിടയായി. ഇതിന്റെ കാരണം ആർക്കും മനസ്സിലായില്ല. അക്കാലത്തു ജോൺ ആഡംസ് (John Adams) എന്ന വിദ്യാർത്ഥി, യുറാനസ്സിന്റെ ചലനഭേദത്തിനു കാരണം അതിനടുത്തുണ്ടായേക്കാവുന്ന ഒരു ഗ്രഹത്തിന്റെ ആകർഷണശക്തിയായിരിക്കണമെന്നും ഇന്ന സ്ഥലത്ത് ഇന്ന ദിവസം ദൂരദർശിനിക്കുഴൽ വെച്ചു നോക്കിയാൽ ഈ പുതിയ നക്ഷത്രത്തെ കാണാമെന്നും ഗണിച്ചു പറഞ്ഞു. ഈ ഗണിതത്തെ ആരും വിലവെച്ചില്ല. ഇക്കാലത്തുതന്നെ ഫ്രാൻസിൽ ലവറിയർ (Leverrier) എന്നാൾ യുറാനസ്സിന്റെ ചലനത്തെപ്പറ്റി ചില പരീക്ഷകൾ നടത്തുകയുണ്ടായി. അദ്ദേഹവും അതിന്റെ ചലനഭേദത്തിന് ആഡംസ് പറഞ്ഞ കാരണം തന്നെ പറഞ്ഞു. ബർലിൻനക്ഷത്രബംഗ്ലാവിലെ മാനേജരായ ഗാലി എന്നാൾക്കു താൻ പറയുന്ന ദിവസം ഇന്ന ദിക്കിൽ കുഴൽവെച്ചു നോക്കണമെന്നായി ലവറിയർ എഴുതി അയച്ചു. അതുപ്രകാരം 1846 സപ്തംബർ മാസം 23-ാംനു വൈകുന്നേരം ലവറിയർ പറഞ്ഞ ദിക്കിൽ കുഴൽവെച്ചുനോക്കിയപ്പോൾ നെപ്ട്യൂൺ എന്ന ഗ്രഹത്തെ കണ്ടു. എട്ടുമാസം മുമ്പ് ആഡംസ് കുഴൽവെച്ചു നോക്കാൻ പറഞ്ഞ സ്ഥാനത്തിനും ഇപ്പോൾ ഇതിനെ കണ്ടെത്തിയ സ്ഥാനത്തിനും തമ്മിൽ ഒരു ഡിഗ്രിയുടെ വ്യത്യാസമേ ഉണ്ടായിരുന്നുള്ളു. ഈ കാര്യത്തിൽ ഒരു വിദ്യാർത്ഥിയുടെ വാക്കു വിലവെക്കായ്കയാൽ ഇംഗ്ലീഷുകാരുടെ മാനം ഫ്രാൻസുകാർ കൊണ്ടുപോയി.

മേല്പറഞ്ഞ സംഗതികൾ പാശ്ചാത്യരുടെ ജ്യോതിശ്ശാസ്ത്രചരിത്രത്തിന്റെ ചില ശകലങ്ങൾ മാത്രമാണ്. ഇങ്ങിനെ അനേകകാലത്തെ അനേകവിധം പരീക്ഷകളുടെ ഫലമായിട്ടാണ് പാശ്ചാത്യരുടെ ജ്യോതിശ്ശാസ്ത്രം ഇപ്പോഴത്തെ നിലയിൽ എത്തീട്ടുള്ളത്. ഇത് ഏറ്റവും അഭിനന്ദനീയമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. പക്ഷെ, ദൂരദർശിനികൊണ്ടും സൂക്ഷ്മപരിശ്രമംകൊണ്ടും പാശ്ചാത്യർ ഓരോ തത്വങ്ങൾ 'കണ്ടുപിടി'ക്കുമ്പോൾ ആ തത്വങ്ങൾ അതിനുമുമ്പു വല്ല വിധത്തിലും അറിയപ്പെട്ടിട്ടുള്ളവയാണോ എന്നു ആലോചിക്കാതെ അതിനെകുറിച്ച് ആശ്ചര്യപ്പെടുന്നതു ശരിയല്ല. ഇപ്പോൾ പാശ്ചാത്യർ ചെയ്യുന്നതുപോലെ പണ്ടൊരു കാലത്തു നമ്മുടെ വൈദികഋഷിമാർ കാടുകളിലും മലകളിലും ഗുഹകളിലും ഇരുന്നു നിഷ്കൃഷ്ടമായും ശാന്തമായും പ്രകൃതിപുരുഷപരിശോധന ചെയ്തു വെളിപ്പെടുത്തീട്ടുള്ള തത്വങ്ങളാണ് പിന്നീടു ഇവർ കണ്ടുപിടിക്കുന്നവയിൽ പലതുമെന്നു പല സംഗതികളിൽ നിന്നും ഊഹിക്കാം. അതിനെപ്പറ്റി ഇനിയൊരവസരത്തിൽ എഴുതാമെന്നുവെക്കുന്നു.

ബാലചന്ദ്രൻ.

കോടതിയുദ്യോഗസ്ഥന്മാരുടെ അടുക്കൽ എന്റെ അപ്പൻ അത്യന്തം ആദരവോടുകൂടി പെരുമാറുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. പണവും സമ്മാനവും കാഴ്ചയും മറ്റും കൊടുത്തു അവരെ സന്തോഷിപ്പിച്ച് അവരുടെ പ്രീതി സമ്പാദിക്കുന്നത് ആവശ്യമാണെന്നു ഞാൻ കുട്ടിക്കാലത്തുതന്നെ ധരിച്ചിട്ടുണ്ട്. അതുകൊണ്ടു ഞാൻ കോടതിയിലെ കീഴുദ്യോഗസ്ഥന്മാരെ—ശിപായിമാരേയും കൂടി— വളരെ ഉയർന്നനിലയിലാണു ഗണിച്ചുവന്നിട്ടുള്ളത്. എന്റെ ദൃഷ്ടിയിൽ അവർക്ക് ഉലോകം മന്നത്വമുള്ള ഒരു സ്ഥാനമുണ്ടായിരുന്നു. നാട്ടുകാർ ആരാധിക്കുന്ന ഉദ്യോഗസ്ഥന്മാർ അവരാകുന്നു. ഹിന്ദുപുരാണങ്ങളിൽ വർണ്ണിച്ചിട്ടുള്ള മുപ്പത്തുമുക്കോടി ദേവന്മാരുടെ ഇന്നത്തെ പ്രത്യക്ഷപ്പെടലുകളാകുന്നു അവർ. ഐഹികമായ ധനലാഭത്തിന്നു ജനങ്ങൾ വിഗ്രഹങ്ങളെക്കാൾ അധികം വിശ്വസിക്കുന്നതും ആശ്രയിക്കുന്നതും അവരെ ആകുന്നു. അതുനിമിത്തം മുൻകാലങ്ങളിൽ ജനങ്ങൾ വിഗ്രഹങ്ങൾക്കു ചെയ്തിരുന്ന വഴിപാടുകളെല്ലാം ഇപ്പോൾ ഈ ഉദ്യോഗസ്ഥന്മാർക്കാണു ചെയ്യുന്നത്.

'നീലത്ത'ന്റെ പ്രവൃത്തിയാൽ ആകർഷിക്കപ്പെട്ടവനായ ഞാൻ ഉത്സാഹഭരിതനായി [illegible] ഒരു ദിവസം കച്ചേരിയിലേയ്ക്കു 'ചാടിപ്പോയി'. എന്റെ ഗ്രാമക്കാരനായ ഒരു പരിചയക്കാരൻ അവിടെ ഉണ്ടായിരുന്നു. അയാളുടെ ഗൃഹത്തിൽ ഞാൻ ആദ്യം ചെന്നുകൂടി. പിന്നീട് അപ്പനെഴുതിയയച്ച് വിദ്യാഭ്യാസാർത്ഥം കുറെ പണം വരുത്തി. അപ്പൻ എനിക്കു അയച്ചുതന്നു. ഞാൻ ക്രമേണ പഠിപ്പും തുടങ്ങി.

അതിന്നുപുറമെ ഞാൻ ചില രാജ്യതന്ത്രകാര്യാലോചനാസംഘങ്ങളിലും ധർമ്മസ്ഥാപനങ്ങളിലും അംഗമായി ചേർന്നു. എന്റെ സ്വാതന്ത്ര്യത്തിന്നുവേണ്ടി എന്റെ ജീവനെ [illegible] ഉടനെ പ്രവർത്തിക്കേണ്ടതു ആവശ്യമാണെന്നുള്ള സംഗതിയെക്കുറിച്ചു എനിക്ക് അശേഷം സംശയമുണ്ടായില്ല. എന്നാൽ ആ പ്രയാസമുള്ള ജോലി ഏതുവിധത്തിൽ നിർവ്വഹിക്കാമെന്നു എനിക്കു ഒരു വിവരവും ഉണ്ടായിരുന്നില്ല. മാതൃകയായി നാടകത്തിൽ ആരെ പ്രവർത്തിക്കുന്നതും കണ്ടില്ല; പ്രവൃത്തികൊണ്ടു ആരും ദൃഷ്ടാന്തപ്പെടുത്തിയില്ല.

ഏതായാലും എന്റെ ഉത്സാഹം അശേഷം നിലച്ചില്ല. കച്ചേരിയിലെ പരിഷ്കൃതബാലന്മാരെപ്പോലെ അർത്ഥമില്ലാതെ കണ്ടതിനെയെല്ലാം പുച്ഛിക്കുന്നതിന്നും അധിക്ഷേപിക്കുന്നതിന്നും കേവലം നാടന്മാരായിരുന്ന എന്നെപ്പോലുള്ള കുട്ടികൾ പഠിച്ചിട്ടുണ്ടായിരുന്നില്ല. ആ കാലത്ത് ഞങ്ങളുടെ വിശ്വാസവും ആശയവും സുസ്ഥിരങ്ങളായിരുന്നു. ഞങ്ങളുടെ സംഘാധ്യക്ഷന്മാരും നായകന്മാരുമെല്ലാം വാചാപ്രസംഗങ്ങൾ മാത്രം നടത്തിയിരുന്നു. എന്നാൽ പ്രാതൽകൂടി കഴിക്കാതെ നട്ടുച്ചവെയിലത്തു വീടുകൾ തോറും തെണ്ടി സംഭാവനാസംഖ്യകൾ എണ്ണിപ്പിരിച്ചിരുന്നതു ഞങ്ങളായിരുന്നു. വഴിക്കൂട്ടത്തിൽ നിന്നു സഭയുടെ നോട്ടീസ്സുകൾ കാണുന്നവർക്കെല്ലാം കൊടുത്തിരുന്നതും, സഭാസ്ഥലത്തു ചെന്നു കസേരകളും ബെഞ്ചുകളും — സ്വന്തം കൈകൾകൊണ്ടു—ക്രമപ്പെടുത്തിയിട്ടിരുന്നതും ഞങ്ങളായിരുന്നു. ഞങ്ങ-

വാൻ ശ്രമിച്ചു. 'എങ്ങനെ പിടിപ്പിക്കുന്നതെന്നാണ്?' എന്നു ഞാൻ ആലോചിച്ചുനോക്കി.

അപ്പോൾ എന്റെ മനസ്സിന്റെ അടിയിൽനിന്നു ഒരു പ്രശ്നം പുറപ്പെട്ടു. 'നിന്റെ സുശീല ഇപ്പോൾ എവിടെയാണ്?' എന്നായിരുന്നു ആ ചോദ്യം. 'ഞാൻ പ്രസന്നമനസ്സോടുകൂടി അവളെ ഉപേക്ഷിച്ചു. തീർച്ചയായിട്ടും അവൾ എനിക്കുവേണ്ടി എന്നും കാത്തിരിക്കുമെന്നു ഞാൻ വിചാരിച്ചിട്ടില്ല' എന്നുള്ള സമാധാനമാണ് എനിക്കു തോന്നിയത്.

എന്റെ മനസ്സിൽ പിന്നെയും എന്തോ ഒന്നു സംസാരിച്ചുകൊണ്ടിരുന്നു. 'അന്നു നിനക്ക് അവളെ ചോദിച്ചാൽ അപ്പോൾ കിട്ടുമായിരുന്നു. എന്നാൽ ഇനി എത്ര പരിശ്രമിച്ചാലും അവളെ ഒന്നു കണ്ണുകാണ്മാൻപോലും നിനക്ക് സാധ്യതയില്ല. നീ മറിച്ചു കുട്ടിക്കാലത്തു കളിച്ചിരുന്ന ആ സുശീല നിന്റെ വഴിക്കു ഓടിയെത്തു വന്നേക്കാം. അവളുടെ കൈവളകളുടെ കിലുക്കം നിനക്ക് കേൾക്കുവാൻ സാധിക്കുമായിരിക്കാം. അവളുടെ കണ്ഠനാളത്തിൽനിന്നു പുറപ്പെടുന്ന പദങ്ങളാൽ സ്വഭാവമാഹാത്മ്യത്തിൽ വിശ്വാസമായി നിശ്ചയിക്കാമായിരിക്കാം. പക്ഷെ, നിനക്കു സ്വന്തം വസ്തു എടുക്കുക ഇതും ഗുണപൂർവ്വമായ ഒരു ചിന്ത എപ്പോഴും ഉണ്ടായിരിക്കും.'

ഞാൻ പറഞ്ഞു: 'അങ്ങിനെ ആവട്ടെ. അതിനു ഞാൻ എന്തുവേണം? സുശീല എന്റെ ആരാണ്?'

അതിനുള്ള മറുപടിയും എന്റെ ഹൃദയത്തിൽനിന്നു പുറപ്പെട്ടു. 'ഇനി സുശീല നിനക്ക് ആരുമല്ല. എന്നാൽ അവൾ നിന്റെ ആരെല്ലാം ആകുമായിരുന്നേനെ!'

ഹാ! അതു ശരിയാണ്! അവൾ എന്റെ ആരെല്ലാം ആകുമായിരുന്നു. എല്ലാറ്റിലുംവെച്ചു എനിക്കു ഏറ്റവും ഇഷ്ടമുള്ളതും സമീപമുള്ള ലോകത്തെക്കാൾ എന്നോടു അധികം അടുത്തുചേർന്നതും ആയ വസ്തു! എന്റെ ജീവിതത്തിലെ സുഖദുഃഖങ്ങളുടെ സഹായകാരി! ഹാ! അവൾ എന്റെ ആരെല്ലാം ആകുമായിരുന്നു! ഇപ്പോഴോ! എത്രയോ അകന്നു; തീരെ പരിചയമില്ലാത്ത സ്ഥിതി. അവളുടെ മുഖദർശനം നിരോധിക്കപ്പെട്ടിരിക്കുന്നു. അവളോടു സംസാരിക്കുന്നതു അപമര്യാദയായിത്തീർന്നിരിക്കുന്നു. അവളെപ്പറ്റി ആലോചിക്കുന്നതു പാപമായിരിക്കുന്നു. എവിടെനിന്നോ ചാടിവീണ ആ 'രാമലോചനൻ' അവളുടെ ജീവിതപഥത്തിൽ കടന്നുകൂടി എന്തോ ചില വേദമന്ത്രങ്ങൾ ഉച്ചരിച്ചു 'സുശീല'യെ ഒരു [illegible] അധികാരത്തിൽനിന്നു അകറ്റി കൊണ്ടുപോയിരിക്കുന്നു.

ഞാൻ ഒരു പുതിയ നീതിശാസ്ത്രത്തെയോ സദാചാരനിബന്ധനയെയോ കുറിച്ചു പ്രസംഗിക്കുവാൻ ഉദ്ദേശിക്കുന്നില്ല. സമുദായത്തെ ഉടച്ചു വാർക്കുവാനും ഞാൻ ആഗ്രഹിക്കുന്നില്ല. ഗൃഹജീവിതക്രമങ്ങളെ പരിച്ഛേദിക്കുവാനും ഞാൻ ഇച്ഛിക്കുന്നില്ല. ഞാൻ എന്റെ മനോവികാരങ്ങളുടെ വാസ്തവമായ പ്രകൃതിവ്യത്യാസത്തെക്കുറിച്ചു മാത്രമേ പ്രസ്താവിക്കുന്നുള്ളു. അതു പലർക്കും അസംബന്ധമായി തോന്നുമായിരിക്കാം. [illegible], രാമലോചനന്റെ ഭവനത്തിൽ, അദ്ദേഹത്തിന്റെ ഭാര്യയായി നില

ഞാട്ടെക്ക എത്തിച്ചിരിക്കുന്നു. ഒരു തിരക്കൂടി മറിച്ചാൽ ഇരിയുടെ ഈ അവസാനമുനമ്പിൽനിന്നു ഞങ്ങൾ തട്ടിപ്പറിക്കപ്പെട്ടും. ഞങ്ങളെ അന്യോന്യം വേർതിരിച്ചിരുത്തിയിരിക്കുന്ന പുൽക്കൊടികളെ വിട്ടു ഞങ്ങൾ മൃത്യുവിൽ ഒന്നിച്ചു ചേരും. ഞങ്ങൾ ഒന്നായിത്തീരും.

ഹാ! ആ അവസാനത്തെ തിര ഒരിക്കലും വരാതിരിക്കട്ടെ. സുന്ദരമായ വളരെ കാലം മാഹാത്മ്യത്തോടും, ആയുരാരോഗ്യബലസമൃദ്ധിയോടും, സന്താനലക്ഷ്മിയോടും കൂടി ജീവിതസുഖം അനുഭവിക്കുമാറാകട്ടെ! ഈ ഏകരാത്രിയിൽ നാശരഹിതമായ പ്രകൃതിയുടെ നിശ്ശബ്ദതയുടെ വക്കത്തുവെച്ചു ഞാൻ അന്ത്യമില്ലാത്ത പരമമായ പാവനസൌന്ദര്യത്തെ അനുഭവിച്ചിരിക്കുന്നു! ഞാൻ സംതൃപ്തിയുടെ മധുരം കണ്ടിരിക്കുന്നു! എന്റെ കൃതാർത്ഥത അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നു!

ആ രാവു മണ്ടമണ്ടാ കഴിഞ്ഞു. കൊടുങ്കാറ്റു ശമിച്ചു. വെള്ളപ്പൊക്കം താണു. ഒരു വാക്കെങ്കിലും ഉരിയാടാതെ സുന്ദരാല അവളുടെ സപ്രമഞ്ചത്തിലേക്കു തിരിച്ചുപോയി. ഒരു ശബ്ദംപോലും ഉച്ചരിക്കാതെ ഞാനും എന്റെ താമസസ്ഥലത്തു മടങ്ങിയെത്തി.

ഞാൻ ആലോചനാനിമഗ്നനായി. വാസ്തവമാണു, ഞാൻ 'നാഗരോ', മെഡിക്കൽ, രാജ്യതന്ത്രജ്ഞനോ ആയിത്തീർന്നില്ല. ദാരിദ്ര്യമുള്ള ഒരു ചെറിയ പാഠശാലയിലെ രണ്ടാമത്തെ അദ്ധ്യാപകൻ മാത്രമാണു ഞാൻ. എന്റെ ആദ്യത്തെ ഉദ്ദേശങ്ങളും, അഭിലാഷങ്ങളും സാധിച്ചിട്ടില്ലായിരിക്കാം. എന്നാൽ എന്നെന്നേക്കുമായി നിലനില്ക്കുന്ന ആ ഒരു രാത്രി, കുറച്ചു സമയത്തേക്കു മാത്രമാണെങ്കിലും, എന്റെ ജീവിതസരണിയെ മുഴുവനും ഏറ്റവുമധികമായ വിധത്തിൽ പ്രകാശിതമാക്കിത്തീർത്തു.

ആ ഒരു രാത്രി എന്റെ ജീവിതകാലത്തിലെ എല്ലാ രാത്രികളേക്കാളും, പകലുകളേക്കാളും ഇരട്ടി മാഹാത്മ്യമുള്ളതാകുന്നു. എന്റെ എളിയ ജീവിതത്തിന്റെ ധന്യതയുടെ പരമകാഷ്ഠയും, എന്റെ കൃതാർത്ഥതയുടെ അന്തിമം ആ ഒരു രാത്രിയാകുന്നു. ആ രാത്രി സർവ്വോൽക്കർഷേണ വർത്തിക്കട്ടെ.

പുത്തേഴത്തു രാമമേനോൻ
ബി. എ., ബി. എൽ.

ലൂയിക്കൂനിയുടെ

# ചികിത്സാക്രമം.

അല്ലോപ്പതി, ഹോമിയോപ്പതി, ഹൈഡ്രോപ്പതി മുതലായ പാശ്ചാത്യവൈദ്യശാസ്ത്രങ്ങളിലും ആയുർവ്വേദം, ചിന്താമണി, യൂനാനി മുതലായ പൌരസ്ത്യചികിത്സാശാസ്ത്രങ്ങളിലും ദിനംപ്രതി നവീനമായ മാറൊ തത്വങ്ങൾ കണ്ടുപിടിച്ചും പരിഷ്ക്കാരങ്ങൾ നടത്തിയും വരുന്ന ഇക്കാലത്തു, 'ലോകത്തിൽ ഒന്നിലധികം സ്വഭാവരോഗമില്ല,' 'എല്ലാ സ്വഭാവരോഗങ്ങൾക്കും ഒരു മരുന്നു മതി', 'മരുന്നുകൾ കൂടാതെ സ്വഭാവ

ടുകൾ തീരെ ഭേദപ്പെടുത്താം' എന്നും മറ്റും ഒരാൾ സധൈര്യം പ്രസംഗിക്കുന്നതായാൽ ആയാൾ ഒരു ഭ്രാന്തനോ മറ്റോ ആണെന്ന് ആരും സംശയിക്കും. ഇരുപത്തഞ്ചു കൊല്ലത്തെ നിരന്തരപരിശ്രമത്തിന്റെ ഫലമായി മേൽകാണിച്ച പ്രകാരം ലൂയികൂനി (Luis Kühne) എന്ന മഹാൻ ആദ്യമായി പ്രസംഗിച്ചപ്പോൾ അദ്ദേഹം ഇതുപോലെ ഒരു ഭ്രാന്തനാണെന്ന പലരും തീർച്ചപ്പെടുത്തി. എന്നാൽ അക്കാലത്ത് അദ്ദേഹം പറഞ്ഞത് എത്രയോ സാരഗർഭമായ തത്വങ്ങളാണെന്നാണ് ഇപ്പോൾ അദ്ദേഹത്തിന്റെ ചികിത്സാക്രമം ആചരിച്ചുവരുന്ന അനേകായിരം യോഗ്യന്മാർ സാക്ഷികളുമാണ്.

ഈ മഹാൻ വൈദ്യശാസ്ത്രം പഠിച്ചു നൈപുണ്യം നേടിയ ഒരാളല്ല. ലോകത്തിൽ പലമാതിരിയായി കണ്ടുവരുന്ന വൈദ്യശാസ്ത്രങ്ങളെയെല്ലാം ഇദ്ദേഹമിന്നു പുച്ഛമാണ്. വളരെ ചെറുപ്പം മുതല്ക്കു തന്നെ ഇദ്ദേഹം പ്രകൃതിയുടെ പല വിശേഷതകളും കണ്ട് ആനന്ദിച്ചിരുന്നു. തനിക്കു 20 വയസ്സു പ്രായമായപ്പോൾ ദേഹത്തിന് അതിയായ ക്ഷീണം തുടങ്ങുകയും, ശ്വാസകോശത്തിലും ശിരസ്സിലും കഠിനമായ വേദനകൾ ആരംഭിക്കുകയും ചെയ്തു. യോഗ്യന്മാരായ അനവധി ഡാക്ടർമാരെ കാണിച്ചിട്ടും യാതൊരു ഫലവുമുണ്ടായില്ല. ഇദ്ദേഹത്തിന്റെ പിതാവു ശസ്ത്രക്രിയയാൽ മരിച്ചതുകൊണ്ടും, മാതാവ് അവരുടെ അപ്പോഴത്തെ രോഗാവസ്ഥിതിക്കു മുഴുവനും (അവർ വളരെ കാലമായി ഒരു രോഗിണിയായിരുന്നു) കാരണം ഡാക്ടർമാരാണെന്നു തന്റെ കുട്ടിക്കാലം പറഞ്ഞു ധരിപ്പിച്ചിരുന്നതുകൊണ്ടും, ഇവക്കു പുറമെ തന്റെ സ്വഭാവക്കേട് എത്ര മരുന്നുകൾ സേവിച്ചിട്ടും ഭേദമായിക്കാണാത്തതുകൊണ്ടും അദ്ദേഹത്തിന് ഇംഗ്ലീഷ് വൈദ്യശാസ്ത്രത്തോട് അത്യന്തം വൈരം ജനിച്ചു.

ഈ കാലത്താണ് 'മെൽട്സർ' (Meltzer) എന്ന മഹാൻ തന്റെ വക 'പ്രകൃതിചികിത്സാക്രമം' (Nature cure) എന്നതിനെപ്പറ്റി പ്രസംഗിച്ചിരുന്നത്. ഇദ്ദേഹത്തിന്റെ കൂട്ടുകാരോടു തന്റെ സ്വഭാവക്കേടിനു വല്ല നിവൃത്തിയും പറഞ്ഞുകൊടുക്കുമോ എന്നു കൂനി അപേക്ഷിച്ചതിൽ അവരിൽ ഒരു വിദ്വാൻ ഒരു ഉപായം പറഞ്ഞുകൊടുത്തു. അതുപ്രകാരം ചെയ്തപ്പോൾ അപ്രതീക്ഷിതമായ ആശ്വാസം കുറച്ചുകാലത്തേക്കു കിട്ടി. അന്നുമുതൽ മെൽട്സർ കൂട്ടുകാരുടെ സഭകളിൽ എല്ലാം താൻ ഹാജരാവുകയും അവരുടെ പുതിയ ചികിത്സാക്രമത്തെ വേണ്ടുവണ്ണം മനസ്സിലാക്കുകയും ചെയ്തു. ഇക്കാലത്തു തന്റെ സഹോദരനു കഠിനമായ ഒരു രോഗം പിടിപെടുകയും എല്ലാ ഡാക്ടർമാരും കൈവെടിഞ്ഞ ശേഷം 'പ്രകൃതിവൈദ്യന്മാരി'ൽ വിശ്രുതനായ 'തിയഡാർ ഹാൻ' (Theodor Hahn)-ഇന്നാളുടെ ചികിത്സയിൽ സ്വഭാവക്കേട് ആശ്വാസമാവുകയും ചെയ്തു. അന്നുമുതല്ക്കു ലൂയികൂനിക്ക് ഈ വിധം ചികിത്സയിൽ അനല്പമായ വിശ്വാസം ജനിച്ചു. എങ്കിലും തന്റെ വ്യാധിക്ക് അതുകൊണ്ടു യഥാർത്ഥമായ ഒരു ആശ്വാസവും വന്നില്ല. എന്നുമാത്രമല്ല, ദിനംപ്രതി രോഗം വർദ്ധിച്ചു വരികയും ചെയ്തു. ശ്വാസകോശം തി

ടെ ക്ഷയിച്ചു വരികയും, വയററിൽ വ്രണങ്ങൾ നിറയുകയും, ശിരോവ്യാധി വർദ്ധിച്ചു വന്നതുമൂലം നിദ്ര തീരെയില്ലാതെയാവുകയും, ക്ഷയരോഗചിഹ്നങ്ങൾ കാണ്മാൻതുടങ്ങുകയും ചെയ്തു. ഇക്കാലത്തു തൻെറ ഏകജോലി ജനസാമാന്യം തീരെയില്ലാത്ത വയലുകളിലും മററും സഞ്ചരിക്കുകയായിരുന്നു. ഇപ്രകാരം രോഗാർത്തനായി അലഞ്ഞുനടന്ന കാലത്താണ് ക്കൂണി തൻെറ ചികിത്സാക്രമത്തെപ്പററി ആലോചിച്ചു തീർച്ചയാക്കിയത്. അ ഇപ്രകാരം ചെയ്തുതുടങ്ങിയപ്പോൾ ക്ഷണേന ആശ്വാസം കാണുകയും, കാലക്രമംകൊണ്ടു തീരെ സുഖപ്പെടുകയും ചെയ്തു. തൻെറ ഈ അനുഭവങ്ങളെക്കുറിച്ചും, താൻ പുതുതായി പരീക്ഷിച്ചു ഫലം കണ്ട ചികിത്സാക്രമത്തെക്കുറിച്ചും സവിസ്തരമായി ജനങ്ങളോടു പറഞ്ഞറിയിക്കുന്നതിന്നു ഇദ്ദേഹം പല പ്രസംഗങ്ങളും നടത്തി. അന്നു ഇദ്ദേഹത്തെ ഭ്രാന്തൻ എന്നു പലരും തീർച്ചപ്പെടുത്തി. 1883-ൽ തൻെറ സ്വന്തം ചിലവിന്മേൽ ഒരു ചികിത്സാശാല ഏർപ്പെടുത്തി അതിൽ വന്നു കിടന്നിരുന്ന അനേകം പേരെയും കഠോരവ്യാധികളിൽനിന്നു തീരെ രക്ഷിച്ചതിന്നു ശേഷമേ ഇദ്ദേഹത്തിന്നു തൻെറ കീർത്തി ലോകത്തിൽ പരത്തുവാൻ സാധിച്ചുള്ളൂ. ഇപ്പോൾ ലൂയിക്കൂണിയുടെ ചികിത്സാക്രമം ലോകമെങ്ങും ധാരാളമായി നടപ്പുണ്ട്. അതിന്നു പ്രചാരം ദിനംപ്രതി വർദ്ധിച്ചു വരുന്നതുമുണ്ട്.

ക്കൂണിയുടെ ചികിത്സാക്രമം എത്രയോ എളുപ്പമായതാണ്. രോഗങ്ങളെയൊക്കെ പ്രകൃതിവിരുദ്ധമായ നിലപ്പു കൊണ്ടു വരുന്നതാണ് അതിൻെറ ഏകതത്ത്വം. തൻെറ ആയുശ്ശോധിനമായ കാലത്തെ സങ്കീർത്തകളിൽ താൻ കണ്ടതായ പല വിധംകാഴ്ചകളേയും അനന്തരം മനസ്സിലാക്കി അവയെ ഒന്നായി കൂട്ടിച്ചേർത്തതാണ് ക്കൂണിയുടെ ചികിത്സാക്രമം. അവയിൽ ചിലതുമാത്രം പറയാം. വനങ്ങളിൽ അലഞ്ഞുനടന്നു പച്ചപ്പുല്ലും പച്ചവെള്ളവും മററും ഭക്ഷിച്ചു വരുന്ന ഒരു പശുവിന്നു വല്ല രോഗവും പിടിപെടുന്നുണ്ടോ? അതിൻെറ മലമൂത്രവിസർജ്ജനത്തിന്നുശേഷം ആ പ്രദേശങ്ങളിൽ എന്തെങ്കിലും വൃത്തികേടുണ്ടോ? അതിന്നു പ്രസവകാലത്തു എന്തെങ്കിലും കഷ്ടപ്പാടുകളുണ്ടോ? സ്വ മാതൃബുദ്ധി (Instinct) മാത്രമുള്ള ഒരു മൃഗത്തിന്നു യാതൊരു രോഗവും പിടിപെടാതെ ഇത്ര സുഖമായി ജീവിതം കഴിച്ചുകൂട്ടുവാൻ സാധിക്കുമ്പോൾ, അതിലും എത്രയോ ബുദ്ധിയും വിവേകവും മററുമുള്ള മനുഷ്യൻ മാത്രം നിരന്തരം അനവധി വ്യാധികൾ പിടിപെട്ടു വലയുവാൻ എന്താണു കാരണം? ഈ ചോദ്യത്തിന്നു ലൂയിക്കൂണി കണ്ട മറുപടി 'മനുഷ്യൻ പ്രകൃതിക്കു വിരുദ്ധമായി നടക്കുന്നതുകൊണ്ടാണ്' എന്നായിരുന്നു. 'പരിഷ്കാരവർദ്ധനയോടുകൂടി രോഗങ്ങളുടെ കാഠിന്യവും എണ്ണവും വർദ്ധിച്ചു വരുന്നുണ്ടെന്നു ഇദ്ദേഹം കണ്ടു. പരിഷ്കാരത്തിന്നുവേണ്ടി മനുഷ്യൻ ചെയ്യുന്നതെല്ലാം അബദ്ധമാണ്. അതിന്നു വളരെ പിടിത്തമില്ലെങ്കിലും ഒരാൾ ക്ഷണിച്ചുവരുത്തി മത്സ്യമാംസങ്ങൾ സൽക്കരിക്കുന്നതായാൽ അതു വേണ്ടെന്നു പറയരുത് എന്നുള്ള ലോകമര്യാദ (Etiquette)

ല്ല വിരോധമാണെന്നുവെച്ച് മറ്റൊ അവ മരിക്കുന്നാപക്ഷം അത് അവയ്ക്കൊക്കെ വിഷമമാണ്. നയനം, ജിഹ്വ, നാസിക ഈ മൂന്നു ഇന്ദ്രിയങ്ങൾക്കും ആകർഷകരമായി തോന്നാത്ത ഏതൊരു സാധനവും കഴിക്കുന്നതു ദേഹത്തിനു കേടാണ്. ഈ തത്വം ഗ്രഹിച്ചു നടക്കുന്ന മൃഗങ്ങൾ എത്രയും ഒട്ടും ഉള്ളി കോഴിമുട്ട ദേഹത്തിനു കേടു കൊടുക്കുന്നതാണെന്നുവെച്ചു മാംസം എത്രനേരവും ഭക്ഷിക്കാതെ കഴിട്ടു വെച്ചു കഴിക്കുന്നതു ദേഹത്തിനു ദോഷമല്ലാതെ മറ്റൊന്നും ഗുണം ചെയ്യുന്നതല്ല. അതിനെ ചെയ്യുന്നതായാൽ സുഖക്കേട് എളുപ്പത്തിൽ പിടിപെടും. അതിനു കാരണം കോഴിമുട്ട ആ മനുഷ്യന്റെ പ്രകൃതിക്കു ചേർന്നതല്ലാത്തതു. അതിനെ ചേർന്നതാണെന്നു വരികിൽ അവർക്ക് അതു ഭക്ഷിക്കാതെതന്നെ കഴിക്കുവാൻ സാധിക്കുന്നതാണ്. വേറെ ഒരുദാഹരണം നോക്കുക: ഒരു മൃഗത്തിനു പ്രസവം വളരെ കഷ്ടപ്പാടുള്ളതല്ല. പ്രസവകാലംവരെ അതു ചുറ്റി നടന്നിരുന്നു നടക്കുകയും, പ്രസവത്തിനുശേഷം യാതൊരു കേടും തട്ടാതെ പിന്നെയും തന്റെ ജോലി നോക്കിനടക്കുകയും ചെയ്യുന്നു. മനുഷ്യരുടെ ഇടയിൽ പ്രസവം എത്ര ഭയങ്കരമായ ഒരു സംഗതിയാണ്! കാലം കഴിയുന്തോറും സുഖപ്രസവം എത്രയോ അപൂർവ്വമായ ഒരു സംഗതിയായിട്ടാണ് കാണുന്നത്. ഇരട്ട പ്രസവിക്കുന്നതു സാധാരണ സംഭവമായി വരുന്നു. മൃഗങ്ങളുടെ ഇടയിൽ ഒരു ദേഹം രണ്ടു തലയും ഒരു ദേഹം മൂന്നു കൈ മുതലായവയുള്ള വികൃതസന്താനങ്ങൾ എത്ര ചുരുക്കമാണ് കണ്ടുവരുന്നത്! ഇതിനു കാരണവും മനുഷ്യന്റെ പ്രകൃതിവിരുദ്ധമായ നടപടികളാണ്. ഇവയിൽ കൂനി പ്രത്യേകമായി എടുത്തു പറയുന്നത് 'അകാലസംഗം' എന്ന ദോഷമാണ്. ഒരു മൃഗത്തിനു ഗർഭധാരണം ഉണ്ടായാൽപ്പിന്നെ അത് ഒരിക്കലും സംഗത്തിനു സമ്മതിക്കുന്നതല്ല. മനുഷ്യരുടെ ഇടയിൽ ഈ തത്വം വളരെ പേർ മറന്നുപോകുന്നു. ഗർഭധാരണം കഴിഞ്ഞ നിമിഷത്തിനുശേഷം സംഗമുണ്ടായാൽ അതു ഗർഭപാത്രത്തിലുള്ള ശിശുവിനു വളരെ ദോഷം ചെയ്യുന്നതാണ്. ഇങ്ങിനെയുള്ള അകാലസംഗമാണ് സ്ത്രീകളുടെ അകാലവാർദ്ധക്യത്തിനും അനവധി രോഗങ്ങൾക്കും കാരണം. ഇതുതന്നെയാണ് പ്രസവകാലത്തെ അനല്പസങ്കടത്തിന്നും കാരണമെന്നു. ഇങ്ങിനെ ചെയ്യുന്നതു പ്രകൃതിക്കു തീരെ വിരുദ്ധമാണ്.

'പ്രകൃതിനിയമങ്ങൾക്കു വിരോധമായി നടക്കുന്നതിന്റെ ഫലമാണ് രോഗം. എല്ലാത്തരം രോഗങ്ങൾക്കും ഈ ഏകകാരണം മാത്രമേയുള്ളൂ. ലോകത്തിൽ കണ്ടുവരുന്ന അസംഖ്യം രോഗങ്ങൾ എല്ലാം ഏകരോഗത്തിന്റെ ഭേദഗതികളാണ്' മേൽകാണിച്ചുകൂടുന്ന തത്വങ്ങളാണ് ലൂയിക്കൂണിയുടെ ചികിത്സാക്രമത്തിന്റെ അടിസ്ഥാനം. രോഗം എന്നുവെച്ചാൽ എന്താണ്? ഈ ചോദ്യത്തിനു കൂനിയുടെ മറുപടി 'പ്രകൃതിവിരോധമായി മനുഷ്യർ വല്ലതും പ്രവർത്തിച്ചാൽ തന്നിമിത്തം മനുഷ്യശരീരത്തിൽ 'പരപദാർത്ഥങ്ങൾ' (Foreign substances) വന്നു നിറയുന്നതാണ് രോഗം' എന്നാണ്. 'പരപദാർത്ഥങ്ങൾ' ദേഹത്തിൽ വന്നു ചേരുന്നതു രണ്ടു

വഴിയാണ്. 1. ശ്വാസകോശം, 2. വായ് ഇവയിൽ കൂടിയല്ലാതെ മനുഷ്യശരീരത്തിൽ ഏതൊരു പദാർത്ഥവും കടക്കുന്നതല്ല. (തൊലികളിൽ കൂടി വിഷം ദേഹത്തിൽ വ്യാപിക്കുന്നതു സാധാരണയല്ലാത്തതുകൊണ്ട് അതിനെപ്പററി പ്രത്യേകം പറയുന്നില്ല.) മേല്പറഞ്ഞ രണ്ടു വഴികളിൽ കൂടി അന്യപദാർത്ഥങ്ങൾ ദേഹത്തിൽ കടക്കാതിരിക്കേണ്ടതിന്നും പലവിധമായ തടസ്ഥങ്ങളും നമ്മുടെ ദേഹത്തിൽ തന്നെയുണ്ട്. എങ്കിലും നാം അവയെ ശരിക്ക് വിലവെക്കാതെയിരുന്നാൽ കാലക്രമേണ അവ തങ്ങളുടെ പ്രവൃത്തികൾ ചെയ്യുന്നതല്ല. ഇതിന്ന് ഒരു സാധാരണ ഉദാഹരണം നോക്കുക. പുകവലി ശീലമില്ലാത്ത ഒരുവന്ന് അഞ്ചെട്ടാളുകൾ ഇരുന്നു പുകവലിക്കുന്ന ഒരു മുറിക്കകത്തു കഴിച്ചുകൂട്ടുവാൻ എത്ര കഷ്ടപ്പെടേണ്ടിവരും! എങ്കിലും അവിടെത്തന്നെ ഇരിക്കുന്നപക്ഷം കുറച്ചു ദിവസത്തിലകം അവന്നു ചുട്ടിന്റെ പുകകൊണ്ടു യാതൊരുപദ്രവവുമില്ലാതെയാവുന്നതാണ്. ആദ്യത്തെ ദിവസം പുകയേല്ക്കുമ്പോൾ ഉണ്ടാവുന്ന ചുമ, ഇരുമൽ മുതലായത് ആ വിഷവായു അകത്തേക്കു കടക്കാതിരിക്കുവാൻ ശ്വാസകോശത്തിലെ തടസ്ഥങ്ങൾ ചെയ്യുന്ന പ്രയത്നങ്ങളാണ്. അവയെ വകവെക്കാതെയിരുന്നാൽ കുറച്ചു ദിവസത്തിന്നു ശേഷം അവ തീരെ തടസ്ഥം ചെയ്യുന്നതല്ല. തന്നിമിത്തം വിഷപ്പുക അകത്തു കടന്നു ദോഷങ്ങൾ ചെയ്യുന്നു. ഇപ്രകാരമാണ് ശ്വാസകോശത്തിൽ കൂടി പലപദാർത്ഥങ്ങൾ ശരീരത്തിൽ കടന്നുകൂടുന്നത്. ഇതേ വിധത്തിൽ വായ് വഴിയായി വയററിലും അന്യപദാർത്ഥങ്ങൾ വന്നുചേരുന്നു. അമിതഭക്ഷണമാണ് ഇതിൽ മുഖ്യമായി പറയേണ്ടത്. മനുഷ്യൻ തനിക്കാവശ്യമില്ലാതെ വല്ലതും ഭക്ഷിക്കുന്നതായാൽ അതു രോഗകാരണമാകുന്നു. 500 റാത്തൽ ഭാരം വഹിപ്പാൻ സാധിക്കുന്ന ഒരു കുതിരയെക്കൊണ്ടു 800 റാത്തൽ വഹിപ്പിച്ചാൽ കുറച്ചു ദിവസത്തിന്നകം അതിന്റെ ശരീരം ക്ഷയിക്കുകയും ക്രമേണ അതിന്നു 500 റാത്തൽകൂടി വഹിപ്പാൻ സാധിക്കാതെയാകുകയും ചെയ്യും. ഇതുപ്രകാരം തന്നെ ആവശ്യത്തിലധികം ഭക്ഷണം കഴിക്കുന്നതായാൽ കുറച്ചു കാലത്തിന്നകം നമ്മുടെ ദഹനശക്തി കുറഞ്ഞുവരികയും ഒടുവിൽ ഉദരരോഗം പിടിപെടുകയും ചെയ്യുന്നു. ഇതിന്നു ശേഷം അകത്തു ചെല്ലുന്ന എല്ലാ പദാർത്ഥങ്ങളും വിഷത്തിന്നു സമമാണ്. അവയുടെ സാരാംശം ദേഹത്തിൽ വ്യാപിക്കുന്നതിന്നു പകരം അവ ദേഹത്തിൽ അവിടവിടെ ചില സ്ഥലങ്ങളിൽ കെട്ടിനില്ക്കുകയും അവയിൽനിന്നു രോഗബീജങ്ങൾ ദേഹമാസകലം പരന്നുപിടിക്കുകയും ചെയ്യുന്നു. ഇങ്ങിനെ ശ്വാസകോശം വഴിയായും വായ് വഴിയായും ദേഹത്തിൽ കടന്നു കെട്ടിനില്ക്കുന്ന പലപദാർത്ഥങ്ങളാണ് സകല രോഗങ്ങൾക്കും ഏക കാരണം. ഈ അഭിപ്രായം ശരിയായിട്ടുള്ളതാകുന്നതിന്നു ചില ദൃഷ്ടാന്തങ്ങൾ പറയാം. വയററിൽ അതിയായ വേദനയും മററും ഉണ്ടായാൽ സാധാരണയായി ചെയ്യുന്നതു വയറിളക്കുകയാണ്. ഈ പ്രവൃത്തികൊണ്ടു കെട്ടിനില്ക്കുന്ന പലപദാർത്ഥങ്ങളെല്ലാം പുറമെ പോവുകയും അതുനിമിത്തം തീരെ സുഖപ്പെടുകയും ചെയ്യുന്നു.

ചില സുഖക്കേടുകൾക്ക മാത്രി വലിയ ആ
ശ്വാസം കൊടുക്കുന്നു. ഛർദ്ദിക്കുമ്പോൾ വ
യറ്റിൽ കെട്ടിനില്ക്കുന്ന ദോഷപദാർത്ഥ
ങ്ങൾ മുഴുവൻ വെളിയെ പോകുന്നു. അതു
കൊണ്ടു വലിയ ആശ്വാസം വരുന്നതാ
ണ്. സകല സുഖക്കേടുകൾക്കും മുമ്പിൽ
പനി വരുന്നതും ഈ അഭിപ്രായത്തോടു
ചേർന്ന ഒരു സംഗതിയാണ്. ദേഹ
ത്തിൽ കെട്ടി നില്ക്കുന്ന ദോഷപദാ
ർത്ഥങ്ങൾ പുളിപ്പു നുരുമ്പോൾ (Fer-
ment) ആയതിൽനിന്നു വലിയ ചൂടു പു
റപ്പെടുകയും ആ ചൂടു ദേഹം മുഴുവനും
വ്യാപിക്കുകയും ചെയ്യുമ്പോഴാണ് പനി
വരുന്നത്. സകല വ്യാധികൾക്കും മു
മ്പിൽ പനി വരുന്നതുകൊണ്ടു, അവയെ
ല്ലാം കാരണം ഈ പദാർത്ഥമാണെന്നു
ഊഹിക്കാവുന്നതാണ്.

മനുഷ്യശരീരയന്ത്രത്തിൽ തന്നെ ഈ
വക പദാർത്ഥത്തെ പുറത്തു കളയുവാൻ
പലവിധമായ സൂത്രങ്ങളും ഉണ്ടു. ഇവ
യിൽ മുഖ്യമായവ വിയർപ്പ്, മലം, മൂ
ത്രം, ശ്വാസം ഇവയാകുന്നു. ദേഹത്തിലു
ള്ള ദുഷ്ട വസ്തുക്കളെ ശോധിക്കുകയും നാം പു
റത്തേക്ക ശ്വസിക്കുമ്പോൾ നാശപാടുകളുള്ള
വായുവോടു ചേരുന്നു. ബാക്കിയുള്ളതു മ
റ്റു മേൽക്കാണിച്ച മൂന്നുവിധത്തിൽ പുറ
ത്തു പോകുന്നു. രക്തത്തിൽ കടന്നിട്ടുള്ള
ദുഷ്ട് വിയർപ്പുവഴിയായാണ് പുറത്തേക്ക
പോകുന്നത്. മനുഷ്യനു നല്ലവണ്ണം വിയ
ർക്കുന്നതു ദേഹസുഖത്തിന്റെ ഒരു ലക്ഷണ
മാണ്. രോമകൂപങ്ങളിൽക്കൂടെ വിയർപ്പു പു
റമെ വരുന്നതുകൊണ്ടു ആ സുഷിരങ്ങൾ
എല്ലായ്പോഴും ശുദ്ധിയായും യാതൊരു ത
ടസ്ഥവുമില്ലാതെയും വെക്കണം. ഈ ആ
വശ്യത്തിനാണ് മനുഷ്യൻ ദിനംപ്രതി ഒ
രിക്കലെങ്കിലും സ്നാനംചെയ്യണമെന്നു
വൈദ്യന്മാർ നിഷ്കർഷിക്കുന്നത്. രോമസു
ഷിരങ്ങൾ അടഞ്ഞുനിന്നാൽ വിയർപ്പിനു
പുറമെ വരുവാൻ നിവൃത്തിയില്ലാതാവുക
യും അതുകാരണം ദേഹത്തിലെ കെടുതി
കൾ രക്തത്തിൽ വ്യാപിക്കുകയും കഠോ
രവ്യാധികളും ചിലപ്പോൾ പൊടുന്നനെ
യുള്ള മരണവും വരികയും ചെയ്യുന്നതാ
ണ്. ഇറ്റലിരാജ്യത്ത് ഒരു ഉത്സവാഘോ
ഷദിവസം 18 വയസ്സു പ്രായമുള്ള ഒരു യു
വാവ് ഒരു ദേവന്റെ വേഷം കെട്ടിയത്രെ.
ദേഹപ്പകിട്ടിനുവേണ്ടി ദേഹമാസകലം
വാർണീഷും, ചില ചായങ്ങളും തേച്ചു. ഉ
ത്സവം കഴിഞ്ഞ ഉടനെ ആ സാധു പെ
ട്ടെന്നു മരിച്ചുപോയി. ദൈവകോപമാ
ണെന്നു ചിലർ അഭിപ്രായപ്പെട്ടുവെങ്കി
ലും, ഡാക്ടർമാർ അഭിപ്രായപ്പെട്ടതു വി
യർപ്പു പുറത്തേക്കു വരുവാൻ സാധിക്കാത്ത
തുകൊണ്ടാണ് മരണം വന്നത് എന്നായി
രുന്നു. ഇതിലധികം നല്ല ഒരു ഉദാഹര
ണം ആവശ്യമില്ലല്ലോ. ഇതുപ്രകാരം ത
ന്നെ മലമൂത്രവിസർജ്ജനം സമയത്തിനു
ചെയ്യാതെയിരുന്നാലും അപായം വരും.
മലത്തിൽനിന്നു രക്തത്തിലേക്കു ഒരു ജാതി
വിഷം കയറുകയും (Faecal absorption)
അതു ദേഹത്തിൽ വ്യാപിച്ചാൽ തലവേദ
ന മുതലായി ചില ചിഹ്നങ്ങൾ ആദ്യം കാ
ണുകയും ഒടുവിൽ അതു വലിയ രോഗ
മായി അവസാനിക്കുകയും ചെയ്യുന്നു.
മൂത്രം കെട്ടിനിന്നാൽ മൂത്രകൃച്ഛ്രം എന്ന ഭ
യങ്കരരോഗം തീർച്ചയായും വരും.

പൃയിക്കുന്നിയുടെ ചികിത്സ മേല്പ
റഞ്ഞപ്രകാരം പദാർത്ഥങ്ങളെ പുറമെ

പോയി വേലചെയ്തു കൂലി സമ്പാദിക്കുവാൻ വിരോധമില്ല. അവർ ആവശ്യപ്പെടുമ്പോൾ ഹാജരായിരിക്കണമെന്നേയുള്ളൂ. അതിന്നു വിപരീതം ചെയ്താൽ ശിക്ഷയും കൊടുത്തിരുന്നു.

പൂർവ്വകാലത്തിൽ അടിമകളെപ്പറ്റി പല അവകാശങ്ങളിന്മേലാണ് ഉടമസ്ഥന്മാർ കൈവശം വെച്ചിരുന്നത്. അതിലൊന്നു മുഴുവൻ വില കൊടുത്തു വാങ്ങുന്ന ജന്മാവകാശം തന്നെ. ഒരു പുലയനും പുലച്ചിക്കും കൂടി 70 മുതൽ 100 വരെ ഉറുപ്പിക തീറുവില വെച്ചിരുന്നു. പണിയാൻ പ്രാപ്തിയുള്ള രണ്ടോ മൂന്നോ കുട്ടികളും കൂടി ഉണ്ടായിരുന്നാൽ ഒരു കുടുംബത്തിന്ന് 140 മുതൽ 170 വരെയും വില വെച്ചിരുന്നു. പിന്നത്തേതു കാണാവകാശം അല്ലെങ്കിൽ പണയാവകാശമാണ്. ഇതു ഉടമസ്ഥന്നുള്ള അവകാശം പോയിട്ടില്ലെന്നു വരുത്തുവാൻ കുറെ നെല്ലും സാധാരണയായി തീറുവിലയിൽ മൂന്നിൽ രണ്ടു ഭാഗം പണവും വാങ്ങിക്കൊടുക്കുന്നതാകുന്നു. അതിനാൽ ആവശ്യമാവുമ്പോൾ പണം പലിശ കൂടാതെ തിരിയെ കൊടുത്ത് അടിമകളെ തിരിച്ചെടുപ്പാൻ കൊടുക്കുന്നവന്നവകാശമുണ്ട്. പണയകാലത്ത് അടിമകളിൽ ആരെങ്കിലും മരിച്ചുപോവാനിടയായാൽ അവന്നു ശരിക്കു വിലയുള്ള ഒരുവനെ കൊടുക്കുവാൻ വാങ്ങിയവൻ ചുമതലക്കാരനാണ്. അയാൾ അടിമകളെ സംരക്ഷിക്കണം. അതിലേക്കു വേണ്ടതും തന്റെ പണത്തിന്റെ പലിശയും അവരെക്കൊണ്ടു വേല ചെയ്യിച്ചു വസൂലാക്കുന്നു. മൂന്നാമത്തെ അവകാശം പാട്ടാവകാശമാകുന്നു. ഇത് അടിമകളെ ഉടമസ്ഥനിൽനിന്നു വാങ്ങി അവരെക്കൊണ്ടു വേല ചെയ്യിച്ച് ഉടമസ്ഥന്നു കൊല്ലംതോറും പാട്ടം കൊടുക്കുവാനുള്ളതാണ്. സാധാരണയായി ഒരു ആണിന്നുള്ള പാട്ടം കൊല്ലത്തിൽ രണ്ടുകാലുറുപ്പികയും പെണ്ണിന്ന് അതിൽ പകുതിയുമാകുന്നു.

ഒടുവിലത്തെ രണ്ട് അവകാശസംഗതികളിൽ ഈ സാധുക്കളെക്കൊണ്ടു പണിയെടുപ്പിക്കുവാനും അവരെ പോററി രക്ഷിക്കുവാനും ഉള്ള ആൾ, വേല അധികമായി ചെയ്യിക്കുവാനും ഭക്ഷണം കുറച്ചുമായി കൊടുക്കുവാനും കാരണമാകകൊണ്ട് അവ രണ്ടും അസഹ്യങ്ങളായ അവകാശങ്ങളാണെന്നാണ് ബുക്കാനൻ (Buchanan) എന്ന സായ്പിന്റെ അഭിപ്രായം. വാസ്തവത്തിൽ അടിമകളെ നിർദ്ദയമായിട്ടാണ് നോക്കിവന്നിരുന്നതെന്നും മതിയാംവണ്ണം ഭക്ഷണം കൊടുത്തു രക്ഷിച്ചിരുന്നില്ലെന്നും അവരുടെ വളർച്ചയില്ലാത്ത ശരീരവും വൃത്തികെട്ട ആകൃതിയും പ്രത്യക്ഷപ്പെടുത്തിയിരുന്നു. ഒരു പാട്ടു നിലം നടപ്പുള്ള ഒരു കൃഷിക്കാരന്ന് ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളും കൂടി 25 പേരുള്ള അഞ്ചാറു കുടുംബം അടിമകൾ മതിയാവുന്നതാണത്രെ.

അടിമത്തം നിയമമൂലമായി മലയാളത്തിൽ നിർത്തൽചെയ്തിട്ട് 60 കൊല്ലത്തിലധികമായി. അടിമവ്യാപാരം നിർത്തൽ ചെയ്തതിനെപ്പററി മിസ്റ്റർ ലോഗൻ 'മലബാർ മാന്വൽ' എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—* അടിമത്തവും അടിമവ്യാപാരവും ബ

അടിമത്തം നിർത്തൽചെയ്തത്

* Logan's Manual of Malabar pp. 148 to 151.

ഏൎപ്പെട്ട കമ്പനിഗവൎമ്മെണ്ടിന്റെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുകയും 1792-ൽ ബ്രിട്ടീഷുരാജ്യത്തെന്നും തുടങ്ങിയ കൊല്ലം അടിമവ്യാപാരത്തെ വിരോധിച്ചു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തുകയുമുണ്ടായി. അടിമയെ വില്ക്കുന്നവൻ കള്ളനായി ഗണിക്കപ്പെട്ടു. വില്ക്കുന്നവനെയും വാങ്ങുന്നവനെയും കഠിനമായി ശിക്ഷിക്കുകയും ചെയ്തു. അടിമകളെ കയററിക്കൊണ്ടുപോയിരുന്ന മീൻപിടുത്തക്കാരെയും കപ്പിത്തന്മാരെയും കഠിനമായി ബന്ധിക്കുകയും അവർ അടിമയൊന്നിനു 10 ക. വീതം പിഴ കല്പിക്കുകയും അവരെ കയററിക്കൊണ്ടുപോകുന്ന ഉരുക്കൾ ഗവൎമ്മെണ്ടിലേക്കു അടക്കുകയും ചെയ്തു. ഇതുകൂടാതെ തിയ്യന്മാർ മുതലായ ചില സാധുക്കളുടെ കുട്ടികളെ കള്ളന്മാർ പരന്ത്രീസു ദ്വീപുകളിലേക്കു ബലമായി കയററിക്കൊണ്ടുപോകുന്ന ഒരു സമ്പ്രദായവും അന്നു നടപ്പുണ്ടായിരുന്നു. ഇതു പരന്ത്രീസുപ്രദേശമായ മാഹിയിൽ നിന്നും ലന്തപ്രദേശമായ കൊച്ചിയിൽ നിന്നും കച്ചവടത്തിന്റെ ആവശ്യത്തിനു വരുന്ന കപ്പല്ക്കാർവഴിക്കു ധാരാളമായി നിലനിന്നിരുന്നും വന്നിരുന്നു. അതിനാൽ മുൻപറഞ്ഞ വിളംബരം ഇതിലേക്കു ബാധകമാക്കിത്തീർത്തു. 1819-ൽ അന്നത്തെ പ്രധാന കലക്ടർ ചെറുമക്കളുടെ സ്ഥിതിയെപ്പററി റിപ്പോർട്ടുചെയ്തു നികുതിബാക്കിക്ക് അടിമകളെ വില്ക്കുന്ന സമ്പ്രദായം ഇല്ലായ്മചെയ്യുന്നതിലേക്കു കല്പനവരുത്തി. 1836-ൽ അടിമകളുടെ പക്കൽനിന്നും ഗവൎമ്മെണ്ടിലേക്കു തിരുവാൻ മലബാറിൽ ബാക്കി കണ്ട 927 ക 13 ണ നികുതി കുറവുചെയ്യുന്നതിലേക്കു ഗവൎമ്മെണ്ടു അനുവാദവും നൽകി. ചില താലൂക്കുകളിൽ അടിമകളെ പെരുപ്പിക്കുന്നതിലേക്കു പെണ്ണുങ്ങളെ അധികവിലയ്ക്കു വിറ്റുവരുന്നുവെന്നും, പത്തുവയസ്സിൽ താഴെയുള്ള ആണിന്നു ശരാശരി 3 ക 8 ണ വിലയാണെന്നും, പെണ്ണിന്നു അതിൽ അല്പം കുറയുമെന്നും, പത്തുമാസത്തിനു താഴെയുള്ള ഒരു കുട്ടിയെ തന്റെ കോർട്ടിൽ 1 ക 10 ണ 6 പൈക്കു ലേലം ചെയ്യുകയുണ്ടായെന്നും, അടുത്തു പറയലായ ഒരു അന്യായത്തിന്റെ സംഗതി 20 അടിമകളുടെ മേൽ രൊക്കമുള്ള അവകാശം സ്ഥാപിച്ചുകിട്ടുവാനായിരുന്നെന്നും, അതിൽ അതിന്റെ തെളിവനുസരിച്ചു വിധി കല്പിച്ചുവെന്നും മററും കോഴിക്കോട്ടു ജഡ്ജിയായിരുന്ന മിസ്റ്റർ ഇ. ബി. തോമസ്സ് 1843-ൽ സദർ അദാലത്തിലേക്ക് എഴുതിയ ഒരു കത്തിൽ പ്രസ്താവിച്ചിരുന്നു. പിന്നീടെഴുതിയ ഒന്നിൽ അടിമകൾ എണ്ണംകൊണ്ടു വളരെ വൎദ്ധിച്ചിരിക്കുന്നുവെന്നും പ്രസ്താവിച്ചിരുന്നു. അതിനാൽ അധികം താമസിയാതെ 'ഏതെങ്കിലുമൊരുവൻ ഒരു അടിമയെ ജന്മമോ കാണമോ പണയമോ ആയി അവകാശപ്പെടുന്നതായാൽ ആ വക അവകാശങ്ങൾ യാതൊന്നും ഗവൎമ്മെന്റ് ആപ്പീസുകളിലും കോടതികളിലും സ്വീകരിച്ചുപോകരുത്' എന്നുള്ള 1843-ലെ 5-ാം ആക്ട് ഗവൎമ്മെണ്ടിൽ നിന്നും പാസ്സാക്കുകയും അതിലെ സംഗതികൾ മലബാർ ഒട്ടുക്കു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. 1852-ലും അടുത്തു 1855-ലും അടിമവ്യാപാരം പിന്നെയും പിന്നെയും നിലനിന്നു വരുന്നുണ്ടെന്നുള്ള സംഗതി ഗവൎമ്മെണ്ടിന്റെ ദൃഷ്ടിയിൽ പെട്ടത്തി. എ

ന്നാൽ ചെറുമക്കൾക്ക സ്വാതന്ത്ര്യം നൽകുന്നതിലേക്ക ഏർപ്പാടുകൾ അപ്പോൾ ആവശ്യമായി കണ്ടില്ല. ഒടുവിൽ 1862-ൽ നടപ്പാക്കിയ ശിക്ഷാനിയമത്തിൽ അടിമവ്യാപാരത്തിന്ന നിയമിച്ചിരുന്ന ശിക്ഷകളെക്കൊണ്ടു മാത്രമേ ഈ വ്യാപാരത്തെ തീരെ നിൎത്തൽചെയ്വാൻ സാധ്യമായുള്ളു.

മലബാറിൽ നടന്നുവന്നിരുന്ന വിധം അടിമവ്യാപാരം കൊച്ചിയിലും വളരെക്കാലം മുമ്പു മുതൽക്കേ നടന്നുകൊണ്ടിരുന്നു. അടിമവ്യാപാരം നിൎത്തൽചെയ്യാനുള്ള വിളംബരത്തിന്റെ ഒരു പ്രതി അന്നത്തെ വലിയ തമ്പുരാൻ തിരുമനസ്സിലേക്ക ബ്രിട്ടീഷ് ഗവൎമ്മെണ്ടിൽനിന്നും അയച്ചുകൊടുത്തു. അത് ആ കൊല്ലത്തിൽത്തന്നെ ഇവിടെയും പ്രസിദ്ധപ്പെടുത്തുകയും, അടിമകളെ വ്യാപാരം ചെയ്യുന്നതും അവരെ ചില്ലറ കാണങ്ങൾക്കും ഒറ്റികൾക്കും അക്രമമായി ശിക്ഷിക്കുന്നതും വലിയ കുറ്റമായി കല്പിക്കുകയും, കോടതിവിധിക്കും നികുതിബാക്കിക്കും അടിമകളെ വില്ക്കുന്ന സമ്പ്രദായം നിൎത്തൽ ചെയ്യുകയും, ഗവൎമ്മെണ്ടു ഭൂമികളിൽ പണിയെടുത്തിരുന്ന പുലയൎക്ക സ്വാതന്ത്ര്യം നൽകുകയും ചെയ്തു.

അടിമകളുടെ ഇപ്പോഴത്തെ സ്ഥിതി

സ്വാതന്ത്ര്യം ലഭിച്ചുവെങ്കിലും പുലയന്മാർ പല സ്ഥലങ്ങളിലും പണ്ടത്തെ സ്ഥിതിയിൽ തന്നെ വളരെക്കാലം ഇരുന്നിരുന്നും ഇപ്പോഴും ഇരിക്കുന്നുമുണ്ട്. അവൎക്ക കിട്ടിയ സ്വാതന്ത്ര്യത്തെ വേണ്ടുംവിധം ഉപയോഗപ്പെടുത്തുവാൻ അവരെക്കൊണ്ടു കഴിയുന്നില്ല. നിത്യവൃത്തിക്ക് അവരിന്നും മുതലാളന്മാരെ ആശ്രയിച്ചുതന്നെ വരുന്നു. നവീനസമ്പ്രദായത്തിലും അന്യമതത്തിലും മുതലാളന്മാൎക്കുള്ള വിരോധവും, അടിമജാതികളുടെ പ്രാഥമികസമ്പ്രദായങ്ങളുമാണ് അവരുടെ ഉടിച്ചിലിനും അവരെ അന്യസമ്പൎക്കത്തിൽനിന്ന വിരോധിക്കുവാനും കാരണമാക്കിത്തീൎത്തിരിക്കുന്നത്. മേൽജാതിക്കാർ ഇവരെ ഹീനന്മാരെന്ന നിനച്ചും സാംക്രമികരോഗം പിടിപെട്ടവരെപ്പോലെ അകററിനിൎത്തിയും വരുന്നു. അവരുടെ സ്വരൂപസ്ഥിതി അവരിൽ ഭയവും വെറുപ്പും ഉണ്ടാക്കുന്നു. അവർ പട്ടണങ്ങൾ, ചന്തകൾ മുതലായവകൂടി അശുദ്ധമാക്കുന്നതായി വിചാരിച്ചും വരുന്നു. സ്വാതന്ത്ര്യം ലഭിക്കുന്നതിന്ന മുമ്പ് അവരുടെ സ്ഥിതി ഇപ്പോഴത്തേതിൽ [illegible] മെച്ചമായിരുന്നു എന്നും, അക്കാലത്തു മുതലാളന്മാർ ഉണ്ണുവാനും കല്യാണം മുതലായ അടിയന്തരങ്ങൾക്കും വേണ്ടുംവിധം കൊടുത്തു രക്ഷിച്ചിരുന്നുവെന്നും, എന്നാലിപ്പോൾ ആ വക ചിലവുകളെല്ലാം തന്നത്താൻ നടത്തേണ്ടതായിവന്നിരിക്കുന്നുവെന്നും, അതിനാൽ അവൎക്ക് അന്ന് ഇന്നത്തേക്കാൾ സുഖമായിരുന്നുവെന്നും പുലയന്മാരുടെയിടയിലുള്ള ചില വൃദ്ധന്മാർ ഇപ്പോഴും പറഞ്ഞുവരുന്നുണ്ട്. അടിമത്തം നിൎത്തൽ ചെയ്തിട്ട വളരെക്കാലമായെങ്കിലും അടിമ എന്നൎത്ഥമായ 'വല്ലിയാൾ' (വല്ലി വാങ്ങുന്ന ആൾ) എന്ന ഇപ്പോഴും അവരെ വിളിച്ചുവരുന്നതാണ്.

(തുടരും)

കെ. പരമേശ്വരക്കുറുപ്പ്.

പോലെ കിടന്നിരുന്നു. പിന്നീടാണ് അത്ലാന്തിക് സമുദ്രം നടുവിൽ വന്ന് ഈ വൻകരയെ വേർതിരിച്ചത്. അതു കൊണ്ടു ഗ്രിഗ്സ്ബാക്കിന്റെ അഭിപ്രായം സംശയിക്കാൻ പാടില്ലാത്തതല്ല.

വൈരത്തിന്റെ ഉൽപത്തി കല്ക്കരിയിൽനിന്നാണത്രെ. മണ്ണിന്റെ അടിയിൽ താണുകിടക്കുന്ന കല്ക്കരിക്ക് അമൎത്തുമ്പോൾ അതിൽനിന്നു പുറപ്പെടുന്ന ഒരു തരം സത്താണത്രെ വൈരം. 'ക്യാപ്റ്റൻ ന്യൂബോൾഡ്' എന്നാൾ അടിയിൽ കല്ക്കരി ചൂടുപിടിക്കുമ്പോൾ അതിൽനിന്നാണു വൈരം ഉണ്ടാവുന്നതെന്നു പറയുന്നു. ഇന്ത്യയിലാകട്ടെ കല്ക്കരിയുള്ള ദിക്കുകളിൽ വൈരവും, വൈരമുള്ള സ്ഥലങ്ങളിൽ കല്ക്കരിയും നിയമേന കണ്ടുവരുന്നില്ല. 'ബെണ്ടിൽകണ്ട്' എന്ന ദിക്കിൽ കല്ക്കരിയില്ലെങ്കിലും വൈരം കാണുന്നുണ്ട്.

കടപ്പാ, കൎന്നൂൽ, ബെല്ലാരി എന്നീ സ്ഥലങ്ങളിൽ അതി പ്രാചീനകാലത്തുതന്നെ വൈരഖനികൾ ഉണ്ടായിരുന്നു. ഹൈദരബാദിൽ കൊല്ലൂർ, വജ്രപ്പള്ളി, മഡ്കൎഗഞ്ച് എന്നിവിടങ്ങളിലും വൈരഖനികൾ സുലഭമായിരുന്നു. ഗോൽക്കൊണ്ട വൈരക്കല്ലുകൾക്കു പ്രസിദ്ധമായിത്തീൎന്നതു വൈരം വിളയുന്നതുകൊണ്ടല്ല; വൈരക്കച്ചവടംകൊണ്ടാണ്. എന്നാൽ ഗോൾക്കൊണ്ടയിൽ വില്പനയ്ക്കു വന്നിരുന്ന വൈരക്കല്ലുകൾ ഏതെല്ലാം ഖനികളിൽനിന്നു കിട്ടിയിരുന്നവയാണെന്നറിവില്ല. പഴയകാലങ്ങളിൽ ഏറ്റവുമധികം പ്രസിദ്ധി നേടിയ കൊല്ലൂർ ഖനികളായിരുന്നു. പണ്ടൊരിക്കൽ കൊല്ലൂരിൽ ഒരു കൃഷിക്കാരൻ പയറുകൃഷിയിടുവാനായി നിലം കിളച്ചുമറിച്ചപ്പോൾ ഒരു വിശേഷപ്പെട്ട മുത്തുകല്ലു കണ്ടെത്തി. അതു 25 കാരറ്റ് (Carut) തൂക്കമുണ്ടായിരുന്നു. അയാൾ ആ കല്ലിന്റെ തത്ത്വം മനസ്സിലാകായ്കയാൽ ഗോൽക്കൊണ്ടയ്ക്കു കൊണ്ടുപോയി നോക്കിച്ചപ്പോൾ ആ മുത്തുകല്ല് ഒന്നാന്തരം വൈരക്കല്ലായിരുന്നു. ഈ സംഭവത്തിനുശേഷം കൊല്ലൂരിന്റെ പേർ ഉയൎന്നു. ഈ സംഭവം കഴിഞ്ഞ് കുറെ കൊല്ലത്തിനുശേഷമാണ് 'ടെവർണിയർ' എന്നാൾ ഇന്ത്യയിൽ വന്നത്. അയാൾ കൊല്ലൂരിലെ വൈരഖനി പരിശോധിച്ചപ്പോൾ അവിടെ അറുപതിനായിരം (60,000) ആളുകൾ പണിചെയ്തുവന്നുവത്രെ!

കൊല്ലൂർ ഖനിയിൽനിന്നു കിട്ടിയ വൈരക്കല്ലുകളിൽവെച്ചു ഏറ്റവും വലുപ്പമുള്ളതും പ്രാധാന്യമേറിയതും ചരിത്രപ്രസിദ്ധവുമായ കല്ല് 'മീർജുമ്ല' എന്നാൾ ഔറംഗസീബിനു കാഴ്ചവെച്ച ഒരു കല്ലായിരുന്നു. ഇതു 700 കാരറ്റ് തൂക്കമുണ്ട്. ഇതാണു പ്രസിദ്ധമായ 'കോഹിനൂർ' എന്നാണു 'ബാൾ' എന്ന മഹാൻ പറയുന്നു. നമ്മുടെ ചക്രവൎത്തിയുടെയും ചക്രവൎത്തിനിയുടെയും കിരീടത്തിൽ കയറി ശോഭിക്കുവാൻ തക്ക സൌഭാഗ്യം സിദ്ധിച്ച സാക്ഷാൽ കോഹിനൂർ ഏതാണ്ട് 5000 വൎഷങ്ങൾക്കു മുമ്പു അംഗരാജ്യം വാണിരുന്ന ആളും മഹാഭാരതപ്രസിദ്ധനും ആയ കൎണ്ണന്റെയും, പിന്നീട്, ക്രിസ്ത്വാബ്ദാരംഭത്തിന്നു 56 കൊല്ലം മുമ്പു ഉജ്ജയനിയിൽ വാണിരുന്ന വിക്രമാദിത്യന്റെയും അധീനത്തിലിരുന്നിരുന്നതാണെന്നു ഐതിഹ്യമുണ്ട്. ഇതു വിശ്വസിക്കത്തക്ക തെളിവുകൾ കിട്ടീട്ടില്ല.

# മംഗളോദയം

൧൦൮൦

പുസ്തകം ൧ | കർക്കടകം | ലക്കം ൪


## മംഗളം.

തനതടിത്തലവലംകരിച്ചു,മുദ്രമാലകൈത്തളിരിലേന്തി,യാ-
ണെന്തു! ലജ്ജ, വരകോമളാനനവിലോകനോത്സുകവിലോലമായ്
പന്തടിസ്സുമലവെന്നപോ,ലിളകമീക്ഷണത്തൊടു,വിവാഹസൽ-
പ്പന്തലിൻ നടുവിൽനിന്നിടുന്നതുമഹീനാളിപുണ്യലതികേ! തൊഴാം.

കെ. ഡബ്ലിയു. മാധവമാരാർ.



## കവികളും
# ചിത്രനിർമ്മാണവും.

കവിയുടെ ഗുണങ്ങളിൽ മുഖ്യമായതു 'ചിത്രനിർമ്മാണശക്തി'യാണെന്ന് ഒരു പാശ്ചാത്യപണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. "കവി വാക്കുകൊണ്ടു ചിത്രമെഴുതുന്നു; ചിത്രകാരൻ തൂലികകൊണ്ടു കവിതയുണ്ടാക്കുന്നു" എന്നും ഒരു വിദ്വാൻ പ്രസ്താവിച്ചിട്ടുണ്ട്.



കവിതയെയും ചിത്രമെഴുത്തിനെയും 'സുകുമാരകലാവിദ്യ'കളുടെ കൂട്ടത്തിലാണു കണക്കാക്കീട്ടുള്ളതും. അതുകൊണ്ടു കവിയുടെ ഗുണങ്ങളിലൊന്നു 'ചിത്രനിർമ്മാണശക്തിയാ'ണ്; ചിത്രകാരനു വേണ്ടുന്ന ധർമ്മങ്ങളിലൊന്നു 'കവിതാനിർമ്മാണശക്തിയും' ആകുമോ ആവോ.

ഇപ്പറഞ്ഞ കവിലക്ഷണത്തിനു പാശ്ചാത്യസമ്മതമായ നിർവ്വചനം എന്തിനെയാണെന്നുള്ള ഭാഗം പാശ്ചാത്യസാഹിത്യപണ്ഡിതന്മാരുടെ നിരൂപണത്തിനായി വിടുകയാണ് ഞാൻ ചെയ്യുന്നത്. എന്നാൽ, ഈ ലക്ഷണത്തെ നമ്മ

സംശയമുണ്ടായിരുന്നു. രാജാധികാരികൾ അവരുടെ എല്ലാ ആയുധങ്ങളും വെപ്പിച്ച് അവരെ ബന്ദോവസ്സിലാക്കിയിരുന്നു. എന്നാൽ യഥാൎത്ഥത്തിൽ പ്രത്യേകമായ രാജദ്രോഹശങ്കയ്ക്കു കാരണമൊന്നും ഉണ്ടായിരുന്നില്ല. സംശയിക്കപ്പെട്ടിരുന്ന ഭടന്മാർ സകല വിഷയങ്ങളിലും സേനാപതിയുടെ കല്പനകളനുസരിച്ചു നടന്നിരുന്നു. രാജദ്രോഹികളുടെ ഗൂഢസഭകളിലൊന്നും അവർ ചേൎന്നിരുന്നില്ല. എന്നുമാത്രമല്ല അവരുടെ ചാൎച്ചക്കാരും വേണ്ടക്കാരും അവൎക്കു അയച്ചിരുന്ന എഴുത്തുകൾ അവർ സ്വന്തമായിട്ടു തുറന്നു വായിച്ചില്ല. അവർ ആദ്യമായിട്ടു ആ എഴുത്തുകൾ രാജപുരുഷന്മാൎക്കു വായിപ്പാൻ കൊടുത്തിരുന്നു. അവർ എന്തുതന്നെ ചെയ്തിട്ടും അവൎക്കു രാജപുരുഷന്മാരുടെ വിശ്വാസം നേടുവാൻ കഴിഞ്ഞില്ല. ഈ അവസരത്തിൽ അവരുടെ കാവലിന്നായി നിയമിക്കപ്പെട്ടിരുന്ന രാജസൈന്യത്തെ വേറെ ഒരു സ്ഥലത്തിലേക്കു അയക്കേണ്ടതായ ആവശ്യം നേരിട്ടു. പ്രധാനരാജപുരുഷൻ അവിശ്വസ്തന്മാരായ ഭടന്മാരെയെല്ലാം കൊല്ലുവാൻ ആജ്ഞ കൊടുത്തു. കമ്പോളത്തിലെ വിശാലമായ മൈതാനത്തിൽ സൈന്യങ്ങളെല്ലാം ഒന്നിച്ചുകൂടിനില്ക്കുന്നതു മധ്യവയസ്കനായ ബ്രാഹ്മണൻ കണ്ടു. ആയുധംവെപ്പിക്കപ്പെട്ട ഭടന്മാർ നടുവിലും, അസ്ത്രങ്ങളും കവചങ്ങളും ധരിച്ച ഭടന്മാർ അവരുടെ നാലുഭാഗത്തും നിന്നിരുന്നു. സേനാപതി ഉറക്കെ ഇങ്ങിനെ പറഞ്ഞിരുന്നു: 'നിങ്ങളുടെ ബന്ധുമിത്രാദികൾ എന്നുമുതൽക്കു രാജദ്രോഹകാൎയ്യത്തിൽ ഏൎപ്പെട്ടുവോ അന്നുമുതൽക്കു നിങ്ങളും ഗൂഢമായിട്ടു അവരോട് ഒത്താശ ചെയ്തുതുടങ്ങിയിരിക്കുന്നു. ആ കാൎയ്യത്തിൽ എനിക്കു അണുമാത്രം സംശയമില്ല. നിങ്ങൾ എന്തു സാഹസംകൊണ്ടാണ് ഇപ്പോഴും ഇവിടെ തന്നെ താമസിക്കുന്നത്? നിങ്ങൾ ഇതുവരെ പുറപ്പെട്ടുപോകാഞ്ഞത് എന്തുകൊണ്ടാണ്?' ആയുധംവെച്ച ഭടന്മാർ ഈ വാക്കുകൾ കേട്ടു മുഖത്തോടുമുഖം നോക്കി. എന്നാൽ എന്താണു പറയേണ്ടത്, എന്താണു ചെയ്യേണ്ടത് എന്നു തീൎച്ചപ്പെടുത്താൻ അവൎക്കു കഴിഞ്ഞില്ല. ഈ അവസരത്തിൽ വേറെ ഒരു സേനാധിപൻ 'മാറിപ്പോവിൻ, മാറിപ്പോവിൻ' എന്നിങ്ങിനെ ഉറക്കെ പറഞ്ഞു. അപ്പോൾ സൈന്യങ്ങൾ സംഭ്രമിച്ചുവശായി. ഒന്നുരണ്ടുപേർ കൂട്ടത്തിൽനിന്നു തെറ്റി. അപ്പോൾ അസ്ത്രസമൂഹങ്ങളുടെ ധണധണശബ്ദവും ഭടന്മാരുടെ ആൎത്തനാദവും മുഴങ്ങി. ക്ഷണനേരത്തിനുള്ളിൽ ഒന്നായിരത്തിലധികം ഭടന്മാരുടെ ശവങ്ങൾ കുന്നുപോലെ കൂടി. അപ്പോൾത്തന്നെ സൈന്യാധിപൻ പ്രധാനമന്ത്രിക്കു താഴെ പറയുംപ്രകാരം എഴുതി അയച്ചു. 'അവിടുന്ന് അയച്ച കല്പന ഇന്നലെ രാത്രി കിട്ടി. രാജദ്രോഹികളെ ബന്ദോവസ്സിലാക്കാൻ ശ്രമിച്ചപ്പോൾ അവർ ഓടിപ്പോവാൻ നോക്കി. അതുകൊണ്ട് അവരെയെല്ലാം കൊല്ലേണ്ടതായി വന്നു. ഇന്നു സന്ധ്യയ്ക്കു ഞങ്ങൾ പുറപ്പെടുന്നു.'

തന്റെ സ്വന്തം കണ്ണുകൾകൊണ്ട് ഈ സകല സംഭവങ്ങളും മധ്യവയസ്കനായ ബ്രാഹ്മണൻ കണ്ടുകൊണ്ടു നിന്നിരുന്നു. അദ്ദേഹത്തിന്റെ ശരീരം കോപം

കൊണ്ടു വിറയ്ക്കുകയും, കണ്ണുകൾചുകന്ന് അവയിൽനിന്നു തീപ്പൊരികൾ പുറപ്പെടുകയും ചെയ്തു. എന്തെങ്കിലും ചിലതു പറയാനും എന്തെങ്കിലും ചിലതു പ്രവർത്തിക്കാനും അദ്ദേഹം ശ്രമിച്ചുനോക്കി എങ്കിലും അദ്ദേഹത്തിന് ഒന്നുംതന്നെ ചെയ്വാൻ സാധിച്ചില്ല. ആരോ ഒരുവൻ അദ്ദേഹത്തെ ബലമായി ആകർഷിച്ചുകൊണ്ട് ആ സ്ഥലത്തിൽനിന്നു ദൂരെ ഒരു ദിക്കിലേക്കു കൂട്ടിക്കൊണ്ടുപോയിത്തുടങ്ങി. അദ്ദേഹം ബദ്ധപ്പെട്ടു നടന്നുതുടങ്ങി. അനേകം നഗരങ്ങളും നദികളും വനങ്ങളും ഉപവനങ്ങളും കടന്നുപോയതിന്റെ ശേഷം ജ്വാലാമുഖിയിലേക്കു പോകുന്ന വഴിയും ഇന്ദ്രപ്രസ്ഥത്തിലേക്കു പോകുന്ന വഴിയും തമ്മിൽ കൂട്ടി മുട്ടുന്ന സ്ഥലത്ത് അദ്ദേഹം ചെന്നെത്തി.

ബ്രാഹ്മണൻ അവിടെനിന്ന് ഇന്ദ്രപ്രസ്ഥത്തിലേക്കുപോകുന്ന വിശാലമായ വഴിക്കു നേർക്ക് നോക്കിയപ്പോൾ അധികം ദൂരത്തല്ലാതെ ഒരു കൂട്ടം കുതിരപ്പടയാളികളെ കണ്ടു. അവരുടെ ഭേരികൾ മുഴങ്ങിക്കൊണ്ടിരുന്നു. അവരുടെ കൊടിക്കൂറകളെല്ലാം കാറ്റത്തു പറന്നുകൊണ്ടിരുന്നു. സൈനികന്മാരുടെ അട്ടഹാസങ്ങളും കുതിരകളുടെ ഹേഷാരവങ്ങളും കൂടിച്ചേർന്ന് അതിമാനുഷവും ഭയങ്കരവുമായ ശബ്ദം പുറപ്പെട്ടുതുടങ്ങി. കുതിരപ്പടയാളികൾ ഒരേക്കൂടി അടുത്തെത്തി. അവരുടെ കോലാഹലംകൊണ്ടു നാലുദിക്കും മുഴങ്ങി. അവരുടെ നടുവിൽനിന്നു സ്ത്രീജനങ്ങളുടെ മുറവിളിശബ്ദവും ഇടയ്ക്കിടയ്ക്കു കേട്ടുതുടങ്ങി. ആനയുടെ എല്ല്, ഖഡ്ഗമൃഗത്തിന്റെ തോല്, ചെമ്പിച്ച രോമം മുതലായ സാധനങ്ങൾകൊണ്ടു ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ട ആയിരത്തിലധികം നരപിശാചുക്കൾ വലിയ വലിയ കുതിരകളുടെ പുറത്തു കയറി യാത്രചെയ്തിരുന്നു. അവരിൽ ഓരോരുത്തന്റെ ഒന്നിച്ചും കൈകാലുകളിൽ ആമത്തോടുകൂടിയ ഒന്നുരണ്ടു സുന്ദരിമാർ ഉണക്കംകൊണ്ടു വാടി വിളർത്ത വള്ളികളെപ്പോലെ നയിക്കപ്പെട്ടിരുന്നു.

ഈ സ്ത്രീകളുടെ കൂട്ടത്തിലുണ്ടായിരുന്ന ഒന്നുരണ്ടു പേർ ഈ മാതിരി ദ്രോഹംകൊണ്ടുള്ള കഠിനവേദന സഹിക്കാൻ കഴിയാതെ ആത്മഹത്യ ചെയ്തു. അപ്പോൾ പിശാചുക്കളായ കുതിരപ്പടയാളികൾ അവരുടെ ദേഹങ്ങളിൽനിന്നു വസ്ത്രാഭരണങ്ങൾ അഴിച്ചെടുത്ത് അവരുടെ ശവശരീരങ്ങൾ ദൂരെ വലിച്ചെറിഞ്ഞു. ചില സ്ത്രീകൾ ചിത്തഭ്രമത്തോടുകൂടിയവരായിട്ടു തന്നെത്താൻ പോലും പിറാറ്റും പറഞ്ഞുതുടങ്ങി. ചിലർ 'ഞാൻ ഭർത്തൃഗൃഹത്തിലേക്കു പോകുന്നു' എന്നു പറഞ്ഞു ദുഃസ്വരത്തിൽ കരഞ്ഞുതുടങ്ങി. മറ്റു ചിലർ 'ഞാൻ അച്ഛന്റെ വീട്ടിലേക്കു പോകുന്നു' എന്നു പറഞ്ഞ് അവ്യക്തസ്വരത്തിൽ പാടിത്തുടങ്ങി. വേറെ ചിലർ തങ്ങളുടെ വെറും കൈകൾകൊണ്ടു മടിയിൽ കിടക്കുന്ന കുട്ടിയെ മുല കുടിപ്പിക്കുന്ന മാതിരി ആംഗ്യം കാട്ടിത്തുടങ്ങി. പിന്നെ മുലകൾ ചുരന്നു കുട്ടി കുടിക്കാത്തതുകൊണ്ടുള്ള വേദന നിമിത്തം 'രാമനേ! മുല കുടിക്കൂ. എന്താണു മുല കുടിക്കാത്തത്?' എന്നിങ്ങനെ മർമ്മം പിളർക്കുന്ന വാക്കുകൾ വീണ്ടും വീണ്ടും പറഞ്ഞുതുടങ്ങി. മറ്റു ചിലർ വെള്ളക്കല്ലുകൊണ്ടുണ്ടാക്കി

യ പ്രതിമകളെപ്പോലെ ചേതനാശൂന്യരായിട്ടു യാതൊരു അനക്കവും കൂടാതെ നിന്നിരുന്നു. ചൈതന്യത്തിന്റെ ഒരു ലക്ഷണം മാത്രം അവരിൽ കാണപ്പെട്ടിരുന്നു: അതായത് അവരുടെ കണ്ണുകളിൽനിന്നു ധാരമുറിയാതെ വെള്ളം ഒഴുകിക്കൊണ്ടിരുന്നു. അനേകം പേർ അവരവരുടെ അച്ഛനമ്മമാരുടെയും സോദരന്മാരുടെയും മക്കളുടേയും പേർ വിളിച്ചുംകൊണ്ട് ഉറക്കെക്കരഞ്ഞിരുന്നു. ക്രൂരന്മാരായ കതിപ്പടയാളികൾ സ്ത്രീകളുടെ സങ്കടങ്ങളെ ലേശം വകവെയ്ക്കാതെ അവരെ പലവിധത്തിലും ഉപദ്രവിക്കുകയും അടിക്കുകയും ചെയ്തിരുന്നു.

ഈ സകല സംഭവങ്ങളും കണ്ടും കേട്ടും കൊണ്ടു നിന്ന ബ്രാഹ്മണനു ക്രമത്തിൽ കഠിനമായ ക്രോധം ഉജ്ജ്വലിച്ചു. ദ്വേഷ്യംസഹിക്കാൻകഴിയാതെ അദ്ദേഹം പല്ലുകടിച്ചുതുടങ്ങി. അദ്ദേഹത്തിന്റെ ചുണ്ടുകൾ മുറിപ്പെട്ടു. എന്നാൽ അദ്ദേഹത്തിന് എന്തെങ്കിലും ചെയ്യുവാനോ പറയാനോ സാധിച്ചില്ല. പിന്നെ അദൃശ്യമായ ഒരു ശക്തിയാൽ ആകർഷിക്കപ്പെട്ടവനായിട്ട് അദ്ദേഹം വടക്കോട്ടു യാത്രതുടങ്ങി.

വഴി ക്രമത്തിൽ തിരമാലകളെന്നപോലെ നിമ്നോന്നതമായിത്തുടങ്ങി. നാലു ഭാഗത്തും വലിയ വലിയ പാറക്കല്ലുകൾ നിലത്തിൽനിന്നു പൊട്ടിപ്പൊങ്ങിയപോലെ കാണപ്പെട്ടു. അതിന്നപ്പുറത്തുള്ള സ്ഥലത്തു സസ്യങ്ങൾ നന്നേ ചുരുക്കമായിട്ടേ വളർന്നിരുന്നുള്ളു. പിന്നെ കുറെ സ്ഥലം മുൾച്ചെടികൾകൊണ്ടു നിറഞ്ഞിരുന്നു. ഒടുക്കം യാതൊരു ചെടികളും മുളയ്ക്കാത്തതും ചുമന്ന ചരൽകൊണ്ടു നിറഞ്ഞതുമായ ഒരു പ്രദേശത്തു ബ്രാഹ്മണൻ എത്തി. തന്റെ മുമ്പിലായി കനത്തുകൂടിയതും സ്ഫടികത്തിനെപോലെ ഉജ്ജ്വലശോഭയോടു കൂടിയതും അനവധി ഗോപുരങ്ങളോടുകൂടിയതും സാക്ഷാൽ പരമശിവന്റെ ആകൃതിപോലെ വിളങ്ങുന്നതുമായ ഒരു പർവ്വതം ബ്രാഹ്മണൻ കണ്ടു.

ബ്രാഹ്മണൻ മല കേറിത്തുടങ്ങി. വഴി വളരെ കഷ്ടമായിട്ടുള്ളതും ജനസഞ്ചാരമില്ലാത്തതും കുത്തനെയുള്ളതും കയറിപ്പോകാൻ വളരെ ഞെരുക്കമുള്ളതും ആയിരുന്നു. എങ്കിലും ബ്രാഹ്മണൻ അതിവേഗത്തിൽ ആ മലയടുക്കുകളിൽക്കൂടെ യാത്ര ചെയ്തു. മേല്പോട്ടു നോക്കുമ്പോൾ മഞ്ഞിൻകട്ടകൾ കാണമാറാണ്. കീഴ്പോട്ടു നോക്കുമ്പോൾ അതുല്യമായ പ്രകാശം കാണമാറാണ്. അർദ്ധനാരീശ്വരനായ പരമശിവന്റെ മടിയിലിരിക്കുന്ന പാർവ്വതീദേവി സ്വയംപ്രകാശത്തോടുകൂടി വിളങ്ങുകയാണെന്നു ബ്രാഹ്മണനു തോന്നി.

ബ്രാഹ്മണൻ അത്ഭുതപ്പെട്ടു നിന്നു. ഉടനെ ബ്രാഹ്മണവേഷം മാറി വേദവ്യാസന്റെ സ്വരൂപം കാണപ്പെട്ടു. മാർക്കണ്ഡേയൻ ഇടത്തെ കൈകൊണ്ടു വേദവ്യാസന്റെ കൈ പിടിച്ചു നില്ക്കുന്നു. അവരുടെ മുമ്പിൽ ജ്വാലാമുഖീകുണ്ഡം ആളിക്കത്തി ജ്വലിച്ചുകൊണ്ടിരിക്കുന്നു. കുണ്ഡത്തിന്റെ ഉള്ളിൽനിന്നു ശംഖ്, മണി, കുഴിത്താളം മുതലായ പലവിധവാദ്യങ്ങളുടെ ഘോഷം കേൾക്കുന്നുണ്ട്. ക്ഷണനേരത്തിനുള്ളിൽ എല്ലാം നിശ്ശബ്ദമായി. പിന്നെ ഒരു നിമിഷത്തിനിടയിൽ ഗിരിഗർഭത്തിൽനിന്നു ഭയങ്കരമായ ശ

ട്ടുവാറു് കഴിഞ്ഞു തണെറി കൊണ്ടിത്തു
റെ അന്തിമഹാകാളൻ കാവിൽ തൊഴു
തു് ആര്യങ്കാവിൽ ഭഗവതിയെ തൊഴു
തു് പാലത്തറമേൽ നിലവാടനിന്നു ത
ണ്ടിൽക്കൂടി എഴുന്നെള്ളി തേവരേയും തൊഴു
തു് ഉതവാളുകളെ അന്തിമഹാകാ
ളൻ കാവിലേക്കു തണെറിപ്പോയി അവി
ടെയും തൊഴുതു് എഴുന്നെള്ളി വന്നു തണ്ടിൽ
നിന്നിറങ്ങിയിരുന്നു വെളുമുള്ളി അപ്പനെ
കല്പിച്ചു് അകമ്പടിക്ക വന്നിട്ടുള്ളവർക്കൊ
ക്കയും ചിലവിനു വെപ്പിച്ചു് ബ്രാഹ്മണ
സദ്യയും സർവ്വാണിയും പ്രതിഗ്രഹവും ക
ഴിച്ചു നമ്മുടെ ഭക്ഷണം കഴിഞ്ഞിരുന്നു്
മനക്കൂറ ആയിരത്തിലുള്ളോർക്കും സ്ഥാ
നികന്മാർ അവകാശികന്മാർ മുതലായിട്ടുള്ളോ
ർക്കും പുടവയും കൊടുക്കും. പിറ്റെദിവ
സം കാഴ്ചാരംഭം ഇടക്കും. കല്പനാക്കു
നാട്ടുകാരെല്ലാവരും വെലിയും കറിയും
കാഴ്ചയും ഈ മര്യാദകൾ ഒക്കെയും കൊ
ണ്ടുപോരുന്നു. (ഒരു താവഴി കാരിയവരു
പോയാലും കല്യാണം, പുലകുളി, മാ
സം ഈ വക അടിയന്തരങ്ങൾക്ക നായ
ന്മാരവരുണ്ട്.)

ചില ചരിത്രശകലങ്ങൾ:— ചേര
മാൻ കല്പനയായി നടന്നുപോരുന്ന സ്ഥാ
നങ്ങളുടെയും അവകാശങ്ങളുടെയും പൂർ
ണമായിട്ടുണ്ടായിരുന്ന ഗ്രന്ഥവും താ
മ്രസാധന (ശാസന)വും അറുപത്തഞ്ചാ
മതിൽ ടിപ്പുസ്സുൽത്താന്റെ പാളയം വ
ന്നിട്ട രാമരാജാവിന്റെ ആ രാജ്യത്ത്
ആലങ്ങാട്ട നാം പാർത്തിരിക്കുന്നേടത്തു
നിന്നു പോയി. 50-ാമതു മുതൽ 66-ാ
മതുവരെ നാം രാമരാജാവവർകളുടെ
രാജ്യത്തായിരുന്നു. 66-ാമതു മുതൽ ബ
ഹുമാനപ്പെട്ട കമ്പനിസ്സർക്കാരിൽനിന്നു
വന്നതിന്റെ ശേഷം 'ദിവാനി'യുടെ
പാളയത്തോടുകൂടി പാലക്കാട്ടുശ്ശേരി ചെ
ന്നു് അരിച്ചിലവാനങ്ങളും എത്തിച്ചുകൊ
ടുത്തു. അന്നു കോട്ടപിടിപ്പാൻ വന്നതു
'ഇസ്തോട്ട്' എന്നൊരു സായ്പും 'ഗണ്ണാൽ
പ്രെസ്സൻ' എന്നൊരു സായ്പും ഉണ്ടാ
യിരുന്നു. അതിൽപ്പിന്നെ രാജ്യം നിദാ
നം വരുത്തേണ്ടതിന്നു മലയാം പ്രവിശ്യ
യിൽ സുപ്രവൈസരുടെ സ്ഥാനത്തു വി
ലിയങ്ങാമൽ പാരമേൽ ഇസ്ക്കോയർ സാ
യ്പ അവർകളും അലിക്സെന്ത്രമെജർ ഡൌ
ൻസായ്പ അവർകളും ഇവരുമായിട്ടത്രെ
68-ാമതിലെ കരാറുനാമം എഴുതിപി
ടിച്ചതു്. ഈ നാട കോഴിക്കോട്ടേക്കു ചേ
ർക്കേണമെന്നു താമൂതിരിപ്പാടതമ്പുരാൻ
'കമ്പനി' എജമാനന്മാരെ ബോധിപ്പി
ച്ചതിന്റെ ശേഷം പെരുമ്പടപ്പു സ്വരൂ
പത്തിങ്കൽ ചേർക്കേണമെന്നു 'പോമെസ്റ്റ
റി ബോറി'സായ്പ അവർകളുടെ കയ്യും
വലിയതമ്പുരാന്റെ തീട്ടൂരവും കമ്പനി
എജമാനന്മാർ വാങ്ങിക്കൊണ്ടും, കോ
ഴിക്കോട്ടു വെച്ചു വിസ്തരിച്ചതിൽ ആ രാ
ജ്യത്തേക്ക ചേർക്കേണ്ടതല്ലെന്നു് അന്നു വി
സ്തരിച്ചു എജമാനന്മാർ ബോധിപ്പിച്ചു.
68-ാമതു ധനുമാസത്തിൽ ബോമ്പായി
ജനറാൾ അബിക്രമിസായ്പ അവർകളും
ഗവനവർ ഡങ്കിനിസായ്പ അവർകളും
കോഴിക്കോട്ടു് എത്തിയതിന്റെശേഷം
കൊച്ചിയാത്രമായുള്ള വിസ്താരത്തിന്നു
കൊച്ചിക്ക ചെല്ലേണമെന്നു കല്പന വ
രികകൊണ്ടു് കൊച്ചിക്കു് എത്തി. ബൊ
മ്പായി ജനറാളുടെ കല്പനക്ക പടാള
ത്തിൽനിന്നും വന്നിരിക്കുന്ന ചാർളിസ
ബോഡൻസായ്പ അവർകളും ബോമ്പാ
യിൽ കമ്മിട്ടിയിൽ വില്യംപെയ്ജിസായ്പ

വല്ലമാർഗ്ഗംതന്നെനല്ലനമുക്കെന്ന
നല്ലാത്തബുദ്ധിയുദിച്ചീടുന്നു;
കട്ടിക്കരിമ്പാറമട്ടിൽക്കനത്തുള്ള
മുഷ്കൻെറഹൃത്തുമലിയുന്നേരം
പാറപോൽപ്പാരംകറുപ്പുമാത്രംപൂണ്ട
കാറലിയുന്നതിലെന്തു ചിത്രം?

(൬)

സത്യജന്മമെയ്യന്തമാം ചേതസ്സിൽ
സത്യപൂർണ്ണത്തെവളർത്തിടുമ്പോൾ
ബുദ്ധിയിൽനിത്യംലയിച്ചുകിടക്കുന്ന
ബുദ്ധാത്മതേജസ്സിൻഛായകാട്ടി
ആനന്ദപീയൂഷപൂരംചൊരിയുവാ-
നാനന്ദരൂപനാംദേവദേവൻ
കാറുപിടിച്ചുകിടക്കുംപ്രകൃതിയിൽ
വീരോട്ടുകാണിക്കുംപൊൻവിളക്കേ!
ഏഴജന്മത്തിലുംചെയ്യാത്തപുണ്യത്തെ-
യേഴനിറത്തിലൊതുക്കിനിർത്തി
അഞ്ചിതകോമളരൂപമാളുന്ന
ചഞ്ചലപിഞ്ഛികാചാതുര്യമേ!
കാർമുകിൽമാലതൻമേലെവിളങ്ങുന്ന
വാർമഴവില്ലേനീവെൽവൂതാക!

കെ. വി. എം.

# ശ്മശാനപ്രതിധ്വനി

കരുണാകരമേനോൻ:— എനിക്ക വളരെ പണിത്തിരക്കുള്ള കാലമാണിത്. ഈ കച്ചേർ അവസാനിക്കാറായി. കേസ്സുകൾ ഒരു നിലയിലാണ്. പിന്നെ വീട്ടിലേയ്ക്കു വന്നിട്ട് അടിയന്തരമായി ഞാൻ നിവൃത്തിക്കേണ്ടതായ ആവശ്യം ഒന്നും ഇല്ല. അമ്മാമനെ അവസരംപോലെ കാണാമല്ലൊ.

ആശാൻ:— നിങ്ങൾക്ക മുൻസിപ്പുദ്യോഗം കിട്ടിയതിന്നശേഷം നിങ്ങൾ വീട്ടിൽ പോകയുണ്ടായിട്ടില്ല. അമ്മയും പെങ്ങന്മാരും എന്തൊക്കെ കഷ്ടതയാണ് അനുഭവിക്കുന്നതെന്ന് ഒരന്വേഷണവും നിങ്ങൾ ചെയ്യാറില്ല. നിങ്ങളെ പഠിപ്പിച്ചു പ്രാപ്തനാക്കിയ കാരണവർ പണ്ടത്തെപ്പോലുള്ള ദേഹശക്തിയും കുടുംബഭരണത്തിന്നുള്ള കഴിവും ഇപ്പോഴുണ്ടോ? നിങ്ങളുടെ ഭാരം നിങ്ങൾ അറിയുന്നില്ലെന്നാണ് ആക്ഷേപം.

കരു:— ആരാണ് ആക്ഷേപിക്കാൻ? എന്റെ ആവശ്യങ്ങൾ തന്നെ നിവൃത്തിക്കുവാൻ ഞാൻ കുഴങ്ങുന്നു. കാരണവരേയും മക്കളേയും അമ്മപെങ്ങന്മാരേയും ഒക്കെ തീററിപ്പോററി പുലർത്താൻ ഒരുവൻ വിചാരിച്ചാൽ സാധിക്കുമോ? ആശാന് ഇതൊക്കെ വിവരമുണ്ടായിരിക്കെ എന്താണ് ആക്ഷേപക്കാരുടെ ഭാഗം നിന്നു സംസാരിക്കുന്നത്?

ആശാൻ:— വിവരം ഒരു ഏറിപ്പോയതുകൊണ്ടാണല്ലൊ പറയേണ്ടിവന്നത്. ക്ഷമിയണം. നിങ്ങൾ പറഞ്ഞവരെയൊക്കെ തീററിപ്പോററി നിങ്ങളെ പഠിപ്പിച്ച് ഈ സ്ഥിതിക്കാക്കിയ കാരണവൻ ഒരു അസാധാരണമനുഷ്യനായിരിക്കണ്ടേ?

കരു:— ആശാൻെറ ന്യായങ്ങളെല്ലാം എനിക്ക മനസ്സിലാകുന്നുണ്ട്. ഇതെല്ലാം പണ്ടത്തെ കാലത്തെ ന്യായങ്ങ

ളാണ്. ഇക്കാലത്ത് ഇതൊന്നും പറയുമെന്നു തോന്നുന്നില്ല. അവനവനും അവനവന്റെ കാൎയ്യവും മക്കളും എന്നല്ലാതെ മരുമക്കത്തായബാദ്ധ്യതകളൊന്നും ഇക്കാലത്ത് ആരും നോക്കുമെന്നു തോന്നുന്നില്ല. നോക്കുവാൻ സാധിക്കയുമില്ല.

ആശാൻ:— നിങ്ങളുടെ അമ്മാമൻ ഈ നയം അനുസരിച്ചിരുന്നുവെങ്കിൽ നിങ്ങൾക്ക് ഇത്രയൊക്കെ ന്യായം പറവാൻ തന്നെ അവസരം ഉണ്ടാകുമായിരുന്നുവോ? ഞാൻ ഇന്നു പറയുന്നതു നിങ്ങളുടെ താവാട്ടമായി എനിക്ക പണ്ടേപ്പണ്ടേ ഉള്ള വേഴ്ചയുടെ ഫലമായ സ്നേഹംകൊണ്ടു മാത്രമാണ്. നിങ്ങൾ അമ്മാമന്റെ മകളെ സംബന്ധം കഴിച്ചിരുന്നുവെങ്കിൽ നിങ്ങൾക്കുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ളതിന്ന് ഒരു കൃതജ്ഞതാപ്രദർശനമെങ്കിലും ആയിരുന്നു.

കഥ:— നിങ്ങളുടെ കൊള്ളിപ്പുള്ള സംസാരമൊക്കെ എനിക്ക മനസ്സിലാവുന്നില്ല. അനുരാഗവിഷയത്തിൽ അന്യന്മാരുടെ അഭിപ്രായത്തിന്നു വശംവദരാകുന്നവർ കരത്തുകരത്താരെ വരുന്നത്. അതിൽ ബുദ്ധിയുള്ളവൎക്കിതു മുഷിയുവാനവകാശമില്ല.

ആശാൻ:— ബുദ്ധിയും വിവേകവുമെല്ലാം ഇക്കാലങ്ങളിലെ മനുഷ്യർ കുറെ അധികം കൂട്ടും. കേസ്സുകൾ അധികമുള്ള വക്കീലിന്റേയോ, അല്ലെങ്കിൽ ജഡ്ജിയുടേയോ മകളെ സംബന്ധം കഴിപ്പാൻ ചെറുപ്പക്കാരൻ വക്കീൽ മോഹിക്കുന്നത് അനുരാഗശക്തികൊണ്ടോ, അതല്ല സ്വാൎത്ഥവിചാരംകൊണ്ടോ? ആ വക ഒന്നും പറഞ്ഞിട്ടു ഫലമില്ല. എല്ലാം ഒരുവിധം കല്പവടം തന്നെ.

കഥ:— ഇപ്രകാരം ഉദ്ദേശത്തോടുകൂടിയാണ് അമ്മാമൻ എന്നെ പഠിപ്പിക്കാനും മററും ചെലവഴിച്ചിട്ടുള്ളതെന്നു പറകയാണെങ്കിൽ അമ്മാമന്റെ ബുദ്ധി കുറെ നീചമായിപ്പോയിട്ടുണ്ടെന്നു പറയാതെ തരമില്ല.

ആശാൻ:— ശാന്തം പാപം! നിങ്ങളെ പഠിപ്പിച്ചുതുടങ്ങിയതിന്നു ശേഷമല്ലേ അമ്മാമന്നു മകൾതന്നെ ഉണ്ടായത്? വലിയ ഒരു കുടുംബഭാരം നിൎവ്വഹിച്ചു നിങ്ങളെ പഠിപ്പിച്ചു പാസ്സാക്കുവാനും, പാസ്സാക്കിയതിന്നുശേഷം വരായ ഇല്ലാത്ത വക്കീലായി കഴിച്ച കാലങ്ങളിൽ നിങ്ങളെ ബുദ്ധിമുട്ടറിയാതെ സംരക്ഷിപ്പാനും ചിലവഴിച്ച പതിനായിരത്തിലധികം ഉറുപ്പികയുണ്ടെങ്കിൽ അമ്മാമന്ന് എന്താണ് ഇപ്പോൾ ബുദ്ധിമുട്ടുള്ളത്? ആ മഹാനെപ്പററി ദോഷാരോപണമൊന്നും ചെയ്യരുത്. അമ്മാമന്റെ മകൾ പോട്ടെ; നിങ്ങളുടെ പെങ്ങന്മാൎക്കെങ്കിലും അവരെപ്പോലെ ഒരു ഭൎത്താവിനെ ഉണ്ടാക്കുവാൻ നിങ്ങളുടെ സംബന്ധം ഉപകരിച്ചിരുന്നുവെങ്കിൽ—

കഥ:— ആശാൻ സംസാരിക്കുമ്പോൾ സൂക്ഷിക്കണം. എവിടെനിന്നാണു സംസാരിക്കുന്നതെന്ന് ഓൎക്കണം. ഞാനിപ്പോൾ കുട്ടിയല്ല. ഇതൊക്കെ ആലോചിപ്പാൻ എനിക്ക ശക്തിയുണ്ട്. ഇതെല്ലാം പറയാൻ ഇത്ര ബുദ്ധിമുട്ടി ഇവിടെ വരേണ്ടതുണ്ടായിരുന്നില്ല.

ആശാൻ:— ബുദ്ധിമുട്ട് എനിക്കല്ലേ?

ഞാൻ വേറെ ഒരാളെ ബുദ്ധിമുട്ടിക്കാ
നം വിചാരിച്ചിട്ടില്ല. എനിക്ക നി
ങ്ങൾ ഒരു സഹായവും ചെയ്യേണ്ടതു
മില്ല. ഞാൻ ഇങ്ങിനെയൊന്നുമല്ല
വിചാരിച്ചതും ആശിച്ചതും. എനിക്ക
വേറെയും ചില തിട്ടക്കങ്ങളുണ്ട്. നാ
മെപ്പൊഴുതാരെ ചെന്നു കാണേണ്ട
താണെന്ന് ഉപദേശിപ്പാൻ മാത്രമേ
ഞാൻ ഉദ്ദേശിച്ചിരുന്നുള്ളു. ഉപദേശം
കുറച്ചധികമായി. ക്ഷമിക്കണേ! ഞാ
നിതാ പോകുന്നു.

എന്നും പറഞ്ഞു ആശാൻ പുറപ്പെ
ട്ടുപോയി. കരുണാകരമേനവന്റെ മന
സ്സിൽ ആകപ്പാടെ പല വികാരങ്ങളും കു
ടന്നുകൂടി. ഒന്നിനും ശക്തനല്ലാതെ കു
റെ നേരം അന്ധനായിരുന്നുപോയി.

പെരുമ്പടപ്പ ദേശത്തുള്ള മേലേട
ത്തു തറവാട് ഒരു പഴയ തറവാടാണ്.
തറവാട്ടിൽ സമ്പത്തധികമില്ലെങ്കിലും
സന്താനവൎദ്ധനയ്ക്കു കുറവുണ്ടായിരുന്നില്ല.
ഇപ്പോഴത്തെ കാരണവൻ ഗോവിന്ദമേ
നവൻ ചെറുപ്പം മുതല്ക്കു ആ സ്ഥാന
ത്തെത്തിയ ആളാണ്. ചില്ലറ ഒരു ഗ
വൎമ്മെണ്ടുജോലിയും ചില കാൎയ്യസ്ഥാന
വും കൈക്കൂടി കടംവരുത്താതെയും മറ്റുമ
ക്കളേയും ബുദ്ധിമുട്ടിയാതെ സംരക്ഷി
പ്പാനും, മരുമകൻ കരുണാകരമേനവ
നെ ലോക്കോളേജിന്നപ്പുറം കടത്തിവിടു
വാനും എങ്ങിനെയോ ഇദ്ദേഹത്തിന്നു
സാധിച്ചു. ഇതിൽ വളരെ കഷ്ടിക്കേണ്ടി
വന്നുവെങ്കിലും, ഈ തറവാട്ടിന്റെ ഭാവി
ശ്രേയസ്സു മുഴുവനും കരുണാകരമേനവൻ
കാരണമായുണ്ടാകുമെന്നു മോഹിച്ചു, കരു
ണാകരമേനവനെ യാതൊരു ബുദ്ധിമു
ട്ടും കാരണവർ അറിയിച്ചിരുന്നതേയില്ല.
തറവാട്ടിലുള്ളവൎക്കൊക്കെ ഈ 'വിദ്യാഭ്യാ
സം' കാരണം പല ബുദ്ധിമുട്ടുകളും അ
നുഭവിക്കേണ്ടിവന്നിട്ടുണ്ടെന്നു പറയേണ്ട
തില്ലല്ലോ.

കരുണാകരമേനവൻ ഇപ്പോൾ ഒരു
മുൻസീപ്പാണ്. കാരണവരേയും തറവാ
ട്ടുകാരേയും അറിയിക്കാതെ താനൊരു
സംബന്ധം ഉണ്ടാക്കുകയും ചെയ്തിട്ടുണ്ട്.
തറവാട്ടുകാൎയ്യത്തിൽ യാതൊരു അന്വേ
ഷണവും ചെയ്യാറില്ലെന്നു മാത്രമല്ല,
അല്പാല്പം കാരണവരോടു ചില ദു
ഷ്പ്രസ്താവങ്ങൾ തന്നെ ചെയ്യാറില്ലെ
ന്നില്ല. കാരണവർ ദേഹത്തിന്നു നല്ല
സുഖമില്ലാത്ത കാലമാണ്. തറവാട്ടു
ചിലവും മാറ്റുച്ചിലവും ഒക്കെ കൂടി
താങ്ങുവാൻ ശേഷിയില്ലാതെ കാരണ
വർ കുഴങ്ങുന്നതു കണ്ടു ദയ തോ
ന്നി, ആ തറവാട്ടിലെ പഴയ ഒരു വേഴ്
ക്കാരനായ രാമപ്പണിക്കർ (ആശാൻ)
മുൻസീപ്പ് 'എക്കമനനെ' കാണ്മാൻ വട
ക്കാഞ്ചേരി പോയതാണ്. അവിടെ വെ
ച്ച് ആശാനും മുൻസീപ്പുമായുണ്ടായ സം
ഭാഷണമാണു മേൽ ഉദ്ധരിച്ചിട്ടുള്ളത്.

ആശാൻ വടക്കാഞ്ചേരിയിൽനിന്നു
മടങ്ങി അല്പം ദിവസം കഴിഞ്ഞതിന്നുശേ
ഷം പെരുമ്പടപ്പിൽ എന്തോ ഒരു സദ്യക്കു
പോയിരുന്ന മുൻസീപ്പ കരുണാകരമേനോ
വൻ, ഒന്നു വീട്ടിൽ പോയി അമ്മയെ
കാണാതെ മടങ്ങുന്നതു വലിയ ആക്ഷേ
പമായി കരുതുമെന്ന വിചാരത്തോടെ
ഉച്ചതിരിഞ്ഞു ഒരുമണി സമയത്തു മേ
ലേടത്തു തറവാട്ടിൽ കയറിച്ചെന്നു. കരു
ണാകരമേനവൻ അവിടെ പോയിട്ടു കാ
ലം ഒരുമൂന്നു കൊല്ലം കഴിഞ്ഞിരിക്കുന്നു.
തറവാട്ടിലുള്ളവരൊക്കെ സ്വാൎത്ഥികളാ

ണ്ണെന്നും അവരൊക്കെ തന്നെ വെറുക്ക
ന്നവരാണെന്നും ധരിച്ചുവെച്ചിട്ടുള്ള കരു
ണാകരമേനവനു വീട്ടുകാരെന്നു പറ
ഞ്ഞാൽ മുഖം കറുക്കുന്ന സ്വഭാവമാണ്
കുറച്ചുകാലമായി കണ്ടുവരുന്നത്. മേന
വന്റെ ഈ പ്രകൃതമാറ്റത്തിനു കാര
ണം അദ്ദേഹത്തിന്റെ ഭാര്യയാണെന്നു
തറവാട്ടുകാർ മുക്കിലും മൂലയിലും ഇരു
ന്നു പറയും. ഈ സംസാരം എങ്ങിനെ
യെങ്കിലും മേനവനറിഞ്ഞാൽ ശുണ്ഠി വ
ർദ്ധിക്കും. ഈ വക സംഗതികളാൽ കരു
ണാകരമേനവന്റെ ഈ വരവിൽ അദ്ദേ
ഹത്തെ ആദരിപ്പാൻ ആളുകൾക്കു കുറ
വൊന്നും ഉണ്ടായിരുന്നില്ലെങ്കിലും ആരു
ടെ മുഖത്തും ഒരു പ്രസന്നതയുണ്ടായിരു
ന്നില്ലെന്നു പറയേണ്ടതില്ലല്ലോ. ഒരു കാ
ലത്തു കരുണാകരമേനവന്റെ വീട്ടിലേയ്ക്കു
ള്ള വരവു ചന്ദ്രോദയംപോലെ വിചാരി
ച്ചിരുന്നവർക്കൊക്കെ ഇപ്പോൾ എ
ന്തൊരു പ്രകൃത മാററമാണു വന്നിരി
ക്കുന്നത്! 'കുഞ്ഞായ', 'കുട്ടൻ', 'കുഞ്ഞേ
ട്ടൻ' എന്നൊക്കെ മുൻകാലങ്ങളിൽ വീ
ട്ടുകാർ വിളിക്കുന്നതു കേൾക്കുമ്പോൾ അ
ന്യന്റെ മനസ്സുകൂടി അലിഞ്ഞുപോയിരു
ന്നു. ഇപ്പോഴോ? വല്ലാത്ത ഒരു മാററമാ
ണു വന്നിട്ടുള്ളത്.

അമ്മയെ കണ്ടു സംസാരിച്ചു. പാ
റുക്കുട്ടിയമ്മയും മക്കളും മാത്രമാണ് മേ
ലേടത്തു തറവാട്ടിലെ ആകെയുള്ള കുടും
ബം. കരുണാകരമേനവൻ ഈ അമ്മ
യുടെ മൂത്ത മകനാണ്. ഈ അമ്മ വള
രെ നല്ല സ്വഭാവക്കാരിയായതുകൊണ്ടു
മകന്റെ മനസ്സിനു വേദനയുണ്ടാക്കുന്ന
വിധത്തിൽ ഒന്നും സംസാരിച്ചില്ല. ക
രുണാകരമേനവന്റെ അച്ഛൻ വലിയ
ഒരു പണക്കാരനൊന്നുമല്ലായിരുന്നു. അ
ദ്ദേഹം ജീവിച്ചിരുന്നേടത്തോളം കാലം
പല സഹായങ്ങളും ചെയ്തിരുന്നുവെന്ന
ല്ലാതെ കാരണവർ മുതലായി അഞ്ചാറു
സന്താനങ്ങളെ മാത്രമേ പാറുക്കുട്ടിയമ്മ
യ്ക്കു കൊടുത്തിരുന്നുള്ളൂ. സഹോദരനായ
ഗോവിന്ദമേനവന്റെ സംരക്ഷണ തന്നെ
യാണ് അവലംബമായിരുന്നത്.

"നിന്നോടു ന്യായാന്യായങ്ങൾ പ
റവാൻ ഞാൻ ആളല്ല. കൃതഘ്നത കാണു
മ്പോൾ കോപവും വ്യസനവും ആർക്കും ഉ
ണ്ടാവും. അനുരാഗംപോലെതന്നെ മ
നസ്സിനുണ്ടാകുന്ന ഒരു വികാരമാണ
ല്ലോ കോപവും വ്യസനവും."

എന്നാണു കരുണാകരമേനവനോ
ടു കണ്ണിൽ വെള്ളം നിറച്ചുംകൊണ്ട് അ
മ്മ ഒടുവിൽ പറഞ്ഞത്. നിർദ്ദയനെ
ക്കൂടി ആർദ്രചിത്തനാക്കുന്ന അമ്മയു
ടെ വ്യസനം കണ്ട് 'നാളെ പോയാൽ
പോരെ' എന്നു ക്ഷണം നിരസിക്കുവാൻ
കരുണാകരമേനവനു ശക്തിയുണ്ടായില്ല.

വീട്ടിൽ വന്നിട്ടു കാരണവരെ കാ
ണാതെ മടങ്ങിപ്പോകുന്നതും ഭംഗിയല്ല
ല്ലോ. അന്ന് അവിടെ വന്നിട്ടുണ്ടായിരു
ന്ന ആശാനും ഈ അഭിപ്രായത്തെ ബ
ലപ്പെടുത്തി. കാരണവരും അനന്തിരവ
നും തമ്മിലുണ്ടായ സംഭാഷണം എന്താ
യിരുന്നുവെന്നും, അവർ തമ്മിൽ എന്തു പ
റഞ്ഞാണ് പിരിഞ്ഞതെന്നും ആശാനു
മാത്രമേ വിവരമുള്ളൂ.

നേരം സന്ധ്യയായി. കാരണവർ
ഗോവിന്ദമേനവൻ പത്തായപ്പുരമാളിക
യിൽ നാമം ജപിപ്പാനിരിക്കയാണ്.
പാർവ്വതിയമ്മയും കുട്ടികളും കുളങ്ങരെ
പോയി മടങ്ങിവന്നിട്ടില്ല. അമ്മായിയും

മക്കളും അടുക്കളയിലാണ്. ആശാൻ പടിപ്പുരയിലിരുന്നു ചിലരുമായി സംസാരിക്കുകയായിരുന്നു. കരുണാകരമേനവൻ പത്തായപ്പുരമാളികയുടെ ചുവട്ടിൽ വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും ലാത്തിക്കൊണ്ടിരിക്കുകയുമായിരുന്നു. അപ്പോൾ പെട്ടെന്നു രണ്ടു വെടി പൊട്ടുന്ന ശബ്ദവും, പത്തായപ്പുരമാളികയിൽനിന്നു എന്തോ കലശലായ ചില ശബ്ദവും കേട്ടു. എന്താണെന്നറിവാൻ ഓരോരുത്തർ ഓരോ വഴിയായി ഓടിയെത്തിത്തുടങ്ങി. ആശാൻ മുകളിൽ കയറിച്ചെന്നു നോക്കിയപ്പോൾ ഒരു മേശ്രീപത്തിന്റെ മുമ്പാകെ ഒരു പുല്ലുപായ വിരിച്ചിട്ടുള്ളതിൽ കാരണവർ ഗോവിന്ദമേനോൻ ദേഹമാസകലം രക്തംപുരണ്ടു കിടക്കുന്നു. അദ്ദേഹത്തിന്റെ ഒരു കയ്യിൽ ഒരു ആറുകുഴൽ കയ്ത്തോക്കുണ്ട്. മറ്റേക്കൈകൊണ്ട് ചരിഞ്ഞുവീണുകിടക്കുന്ന ഒരു ടീപ്പോയിയുടെ ഒരു കാൽ പിടിച്ചിട്ടുണ്ടായിരുന്നു. ആ ചെറിയ വട്ടമേശമേൽ ഉണ്ടായിരുന്ന ചില പുഷ്പപാത്രങ്ങളും കപ്പികളുമെല്ലാം താഴെ ഉരുണ്ടുപിരണ്ടു വീണു പൊട്ടി ഛിന്നഭിന്നമായി അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടക്കുന്നതുമുണ്ടായിരുന്നു. ആശാന്റെ ആദ്യത്തെ നോട്ടത്തിൽ ആ മുറിയിൽ ഒരിടത്തു കരുണാകരമേനവൻ ചിത്രത്തിൽ എഴുതപ്പെട്ട ഒരാളെപ്പോലെ നിശ്ചേഷ്ടനായി നില്ക്കുന്നതു കണ്ടതുമില്ല. ആശാൻ ഇതൊക്കെ കണ്ടുകൊണ്ട് ആശ്ചര്യത്തോടെ അധികനേരം നില്ക്കേണ്ടിവന്നില്ല. അമ്മായി ജാനകിയമ്മയും മറ്റു ചിലരും പരിഭ്രമിച്ചോടിവന്നു നിലവിളിയും മുറവിളിയുമായി വീട്ടിലുള്ളവർ മുഴുവനും പത്തായപ്പുരമാളികയിൽ നിറഞ്ഞുകഴിഞ്ഞു. ഈ ലഹളകളൊക്കെ കേട്ടു അയൽവക്കത്തുനിന്ന് ആളുകൾ ഓടിയെത്തിത്തുടങ്ങി. ഇതിലിടയ്ക്ക് ആശാന്റെയും കരുണാകരമേനവന്റെയും ദൃഷ്ടികൾ തമ്മിൽ കൂട്ടിമുട്ടി. ആശാൻ കരുണാകരമേനവന്റെ കയ്യുംപിടിച്ചു താഴത്തേക്കു പോകുന്നതിനു മുമ്പായി സ്ത്രീകളെയും മറ്റും അകത്തുനിന്നു സാന്ത്വനവാക്കുകൾ പറഞ്ഞു പുറത്താക്കി വാതിൽ പൂട്ടുകയും ചെയ്തു.

ഭ്രാന്തനെപ്പോലെയിരിക്കുന്ന കരുണാകരമേനവനെ താഴത്തെ ഒരു മുറിയിൽ കൊണ്ടാക്കി. 'ഏതുവിധമായാലും നിങ്ങൾക്ക് ഒരു കൊലപാതകന്റെ സ്ഥാനമാണ് ഇപ്പോഴുള്ളത്' എന്നു തന്നത്താനറിയാതെ ആശാൻ പറയുകയും ആയത് അവിടെ കൂടിയിരുന്ന ചിലർ കേൾക്കുകയും ചെയ്തിരുന്നു. എന്തിനു പറയുന്നു? ആ കാളരാത്രി കഴിഞ്ഞു നേരം പ്രഭാതമായപ്പോഴേക്കും, മുൻസിപ്പ കരുണാകരമേനവൻ വീട്ടിൽ വന്നു കാരണവരുമായി പറഞ്ഞിടഞ്ഞ് ഒടുവിൽ കാരണവരെ വെടിവെച്ചു കൊന്നുവെന്നുള്ള വർത്തമാനം കർണ്ണാകർണ്ണികയായി മേലേടത്തു തറവാട്ടിലെ വാലിയക്കാരുടെ മുഖത്തിൽനിന്നു പുറപ്പെട്ടു പെരുമ്പടപ്പു രാജ്യം മുഴുവൻ പരന്നുകഴിഞ്ഞിരിക്കുന്നു. പോലീസ്സു ഇൻസ്പെക്ടരും മജിസ്ട്രേട്ടും നേരംപുലർന്നതോടുകൂടി സ്ഥലത്തെത്തി.

ഗോവിന്ദമേനവന്റെ ആതിത്ഥ്യം സ്വീകരിച്ചും മറ്റുവിധത്തിലും അദ്ദേഹവുമായി പരിചയപ്പെടാത്ത ഉദ്യോഗസ്ഥന്മാരും പ്രമാണികളും വളരെ കുറവായിരുന്നു. ഇതു കാരണം ഈ സംഭ

വം സാമാന്യത്തിലധികം ശബ്ദമുണ്ടാക്കി യെന്നു പറയേണ്ടതില്ലല്ലോ. ഒരു ഡോക്ടർക്കുടെ ആവശ്യമാണെന്നും മൃതശരീരത്തെ ളൂരരികിലുള്ള ആസ്പത്രിയിലേക്കു കൊണ്ടുപോകുന്നതു ശംഗിയല്ലെന്നും മററും മജിസ്ട്രേട്ട് അഭിപ്രായപ്പെടുകയാൽ അതിന്നായി കത്തും കൊടുത്തു ആളെ അയച്ചു. ഈ സംഭവത്തെപ്പററി ഒരന്വേഷണം നടത്തി റപ്പോർട്ടാക്കേണ്ടതായിട്ടുള്ളതുകൊണ്ടു ചിലരെയൊക്കെ വിസ്തരിക്കേണമെന്നു മജിസ്ട്രേട്ട് അഭിപ്രായപ്പെട്ടപ്രകാരം മരിച്ചാളെ ഒടുവിൽ ജീവനോടെ കണ്ടുവെന്നു പറഞ്ഞ അമ്മായി ജാനകിയമ്മയെയാണ് ഒന്നാമതു വിസ്തരിച്ചത്.

ദിനസരിപ്രകാരം സന്ധ്യയ്ക്കു ഭർത്താവിന്നു ജപിപ്പാൻ നിലവിളക്കു മുകളിൽ കത്തിച്ചുവെച്ചു പൂപ്പാത്രവും ഭസ്മവും കൊണ്ടുകൊടുത്തു ഭർത്താവു ജപിപ്പാനിരുന്നതിന്നു ശേഷമാണു താൻ താഴെ വന്നതെന്നും, കരുണാകരമേനവൻ മാത്രം താഴെ വരാന്തയിൽ ആ സമയം ലാത്തിക്കൊണ്ടിരിക്കുന്നതായി കണ്ടിട്ടുണ്ടെന്നും ജാനകിയമ്മ പറഞ്ഞു. മുകളിൽനിന്നു വലുതായ ചില ശബ്ദം കേട്ടു താൻ ഓടിച്ചെന്നപ്പോഴക്ക് ആശാൻ തുടങ്ങിയ പലരും അവിടെ എത്തീട്ടുണ്ടായിരുന്നുവെന്നും പറഞ്ഞു. ഈ സംഭവം ആത്മഹത്യയോ അതല്ലാ കൊലയോ എന്നു പറയാൻ തന്നാൽ സാധിക്കയില്ലെന്നും, ഉച്ചതിരിഞ്ഞു കരുണാകരമേനവനുമായുണ്ടായ സംഭാഷണാനന്തരം ഭർത്താവിന്റെ പ്രകൃതത്തിൽ ഒരു മാററം വന്നതായി തനിക്കു തോന്നീട്ടുണ്ടെന്നും ജാനകിയമ്മ സമ്മതിച്ചു.

പിന്നെ വിസ്തരിച്ചതു കരുണാകരമേനവനെയായിരുന്നു. താൻ കാരണവർ മരിച്ച ദിവസം ഉച്ചക്കാണ് അവിടെ വന്നതെന്നും, ഉച്ചതിരിഞ്ഞു കാരണവരുമായുണ്ടായ സംഭാഷണസമയം ആശാനും അടുത്തുണ്ടായിരുന്നുവെന്നും, സന്ധ്യക്കു താൻ പത്തായപ്പുരയുടെ താഴത്തെ വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും ലാത്തിക്കൊണ്ടിരുന്നതു ശരിയാണെന്നും, മുകളിൽനിന്നു അസംഗതമായ ചില ശബ്ദങ്ങൾ കേട്ടു താൻ മുകളിൽ ചെന്നപ്പോൾ കണ്ടതു കാരണവർ രക്തത്തിൽ പുരണ്ടുകിടക്കുന്നതായിരുന്നുവെന്നും, പിന്നെയുണ്ടായ സംഗതിയൊന്നും തനിക്കു ഓർമ്മയില്ലെന്നുമായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

ആശാനെയാണ് പിന്നെ വിസ്തരിച്ചത്. പത്തായപ്പുരമാളികയിൽനിന്ന് അസാധാരണമായ ചില ശബ്ദങ്ങൾ കേട്ടപ്പോൾ താൻ മുകളിലേക്കു ബദ്ധപ്പെട്ടു ചെന്നുവെന്നും താനാണ് കരുണാകരമേനവനെ അകത്തുനിന്നു പിടിച്ചു താഴത്തു കൊണ്ടാക്കിയതെന്നും പറഞ്ഞു. കാരണവരും അനന്തിരവനുമായി ഉച്ചതിരിഞ്ഞുണ്ടായ സംഭാഷണം എന്തായിരുന്നുവെന്നുള്ള ചോദ്യത്തിന്നു ആശാൻ താഴെ പറയുംപ്രകാരം മറുപടി പറഞ്ഞു:--

'കാരണവരുടെ സ്വയാർജ്ജിതമായ മുതൽ മുഴുവനും അദ്ദേഹത്തിന്റെ ഭാര്യാമക്കളുടെ രക്ഷക്കായി കൊടുക്കാഞ്ഞാൽ അവർ കഴങ്ങിപ്പോകുമെന്നും, കരുണാകരമേനവനെ പഠിപ്പിച്ചു പ്രാപ്തനാക്കുവാൻ വിദ്യാഭ്യാസത്തിന്നും വകി

നിശ്ചയമുള്ളു. അവരവരുമായി രക്തബന്ധമുള്ളവർക്കുവേണ്ടി അല്പം ചില അസൌകര്യങ്ങൾ സഹിപ്പാൻ കഴിയാത്ത ഇവരാണ് സ്വരാജ്യത്തിനുവേണ്ടി എന്തും ചെയ്യാനൊരുക്കമാണെന്നു ധാടിപറയുന്നത്. ഇവർ എല്ലാവരും സമന്മാരാണെന്നാണ് നടിക്കുന്നത്. എല്ലാവർക്കും മഞ്ചലിൽ കയറണം. മഞ്ചൽ എടുപ്പാനാരുമില്ല. അനുസരണം എന്നത് ഇവർക്കില്ല. പരിശുദ്ധമായ മനോവികാരങ്ങൾ ഇവരെ സ്പർശിക്കുകകൂടി ചെയ്തിട്ടില്ല. ഇത്തരക്കാരായ അനന്തിരവന്മാർ നമ്മുടെ ഇപ്പോഴത്തെ സ്കൂളുകളിൽനിന്നു കൊല്ലംതോറും അധികമധികമായി പുറത്തു ചാടിവരുന്നുണ്ട്. അപ്രകാരമുള്ള ശൂന്യഹൃദയന്മാരായ സ്വാർത്ഥികൾക്കു മാതൃകയായി നില്ക്കുന്നത് എന്റെ അനന്തിരവൻ കരുണാകരനാണ്. അവനെ ഈ സ്ഥിതിയിലാക്കുവാൻ ഞാൻ വളരെ പണിപ്പെട്ടിട്ടുണ്ട്. അനവധി ദ്രവ്യവും നശിപ്പിക്കേണ്ടിവന്നിട്ടുണ്ട്. ഇവൻ എനിക്കും ഇവന്റെ അമ്മപെങ്ങന്മാർക്കും ബന്ധുക്കൾക്കും ഒരു സഹായിയായി വരുമെന്നുണ്ടായ എന്റെ മോഹം അസ്തമിച്ചിരിക്കുന്നു. ഈ ഇച്ഛാഭംഗം സഹിപ്പാൻ എനിക്കു ശക്തിയുണ്ട്. പക്ഷെ എന്റെ ആലോചനക്കുറവുകൊണ്ടു വന്ന ദോഷം പലരും അനുഭവിക്കേണ്ടതായി വന്നിരിക്കുന്നു. കരുണാകരനെ പഠിപ്പിക്കുക കാരണം എന്റെ സ്വയാർജ്ജിതം അധികമൊന്നും ബാക്കിയില്ല. ഉള്ളത് എന്റെ മരുമക്കൾക്കു കൊടുപ്പാൻ ഞാൻ ഏർപ്പാടുചെയ്തിട്ടുണ്ട്. സഹോദരിക്കും കുട്ടികൾക്കും പട്ടിണികിടപ്പാതെ കഴിപ്പാനുള്ള മുതലും ഞാൻ കൊടുത്തിട്ടുണ്ട്.

ഞാൻ ഇനി ജീവിച്ചിരുന്നിട്ടു വലിയ ആവശ്യങ്ങളൊന്നും നിവൃത്തിക്കാനില്ല. ജീവിച്ചിരിക്കുന്നതായാൽ ചില വൈഷമ്യങ്ങളൊക്കെ വരുവാനുമുണ്ട്. ഇതുകാരണം എന്റെ ജീവനെ ഞാൻതന്നെ ഇന്നു നശിപ്പിക്കുന്നതാണ്. എന്നെ സ്നേഹിക്കുന്നവരാരും ഇതിൽ വ്യസനിക്കേണ്ടതില്ല.

ചൊല്ലുവിളിയും അനുസരണവും ഇല്ലാത്ത അനന്തിരവന്മാരുടെ ബാഹുല്യത്തെപ്പറ്റി നായർറഗുലേഷനിൽ ഒന്നും പറയാതിരുന്നത് ഈ ശൂന്യഹൃദയന്മാരായ അനന്തിരവന്മാരുടെ മാതൃകാജീവികൾ ഉണ്ടാക്കിയ റഗുലേഷനായതുകൊണ്ടാണ്. ആ റഗുലേഷൻ ശരിപ്പെടുന്നതുവരെ അനന്തിരവന്മാരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിന്നു ചെലവിടുന്ന പണം കുടുംബത്തിലുള്ള സ്ത്രീകൾക്കു പട്ടിണിയില്ലാതാക്കുവാൻ ഉപയോഗിക്കുന്നതാണു നല്ലതെന്ന് എല്ലാ കാരണവന്മാരോടും ഉപദേശിക്കുവാൻ ഞാൻ മടിക്കുന്നില്ല.

10–10–1096 എം. ഗോവിന്ദമേനോൻ.

ഈ കത്ത് അടക്കം ചെയ്ത ലക്കോട്ടിന്മേൽ 'കാണേണ്ടവർ കാണ്മാൻ' എന്നു ഒരു മേൽവിലാസവും എഴുതിയിരുന്നു. ലോകരെ ഭയപ്പെട്ട ശവസംസ്കാരമൊക്കെ കഴിയുന്നതുവരെ മുൻസിപ്പു താമസിച്ചു, വൈകുന്നേരം ആരോടും ഒന്നും പറയാതെ വടക്കാഞ്ചേരിക്കു മടങ്ങുകയും ചെയ്തു. പരിഭ്രമിച്ചുഴലുന്നവരെല്ലാം ഈശ്വരനെ ശരണം പ്രാപിക്കയും ചെയ്തു.

ശുഭം.

---

# മംഗളോദയം

൧൦൯൨

| പുസ്തകം ൧ | മകരം | ലക്കം ൧ |
|---|---|---|


## മംഗളം.

മുലക്കണ്ണിൽത്തിങ്ങുംമെഴിതമണിഹാരദ്യുതിസദാ
മുലപ്പാലാരോമൽപ്പൂന്തുമതിരളുംപൈമ്പാലിനൊടും
കളിക്കാവാർകൊണ്ടൽപ്പുരളയൊടുമനംഗാരിമടിയിൽ.
കളിക്കുന്നക്കുന്നിൻസുതസുതനെയെന്നെന്നുതൊഴുവൻ.

ഒരു പഴയകവി.

## അലങ്കാരനിരൂപണം.

കാവ്യത്തിന്റെ ജീവൻ രസമാണ്. രസജ്ഞാനമില്ലാത്തവർക്ക് സരസകൃതികളെ നിർമ്മിപ്പാൻ അസാദ്ധ്യമാകുന്നു. രസപോഷകമായ ഒരു വസ്തുവാകുന്നു അലങ്കാരം. അപ്പോൾ രസജ്ഞാനംപോലെതന്നെ അലങ്കാരജ്ഞാനവും കാവ്യനിർമ്മാണത്തിന് അത്യാവശ്യ



മായിത്തീരുന്നു. ഇത്ര അത്യാവശ്യമായ അലങ്കാരത്തിന്റെ സ്വരൂപത്തെക്കുറിച്ച് എത്രതന്നെ ചർവ്വിതചർവ്വണം ചെയ്താലും അത് അസ്ഥാനത്തിലായിത്തീരുന്നതല്ല.

അലങ്കാരമെന്നാലെന്ത് എന്നാണ് ഇവിടെ മുഖ്യമായി ഗ്രഹിക്കേണ്ടത്. ഇതിന്റെ ലക്ഷണത്തെപ്പറ്റി പണ്ഡിതന്മാരുടെ ഇടയിൽ പല അഭിപ്രായഭേദങ്ങളുമുണ്ട്. "രസത്തെ പോഷിപ്പിക്കുന്നതും രസത്തിലില്ലാത്തതുമായ ഒരു ധർമ്മമാണ് അലങ്കാരം" എന്നൊരു മതം. "രസത്തിനുപകരിക്കുന്നതും രസമുള്ളേടത്തെല്ലാം ഉണ്ടായിരിക്കുമെന്നു നി

യമല്ലാത്തതുമായ ധർമ്മമാണ് അല
ങ്കാരം" എന്നു മറ്റൊരു മതം.

ശബ്ദാർത്ഥങ്ങളിൽവെച്ചൊന്നിൽ
വാച്യമായിട്ടിരുന്നിട്ടു
ചമൽക്കാരം ചമയ്ക്കുന്ന
തലങ്കാരമായത്.

എന്നു കാരികയും, "ശബ്ദാർത്ഥങ്ങൾ ര
ണ്ടാലൊന്നിനെ ആശ്രയിച്ചിരിക്കുന്നതും,
വ്യംഗ്യമിന്നവും, ചമൽക്കാരകാരകവുമാ
യ വസ്തു അലങ്കാരം എന്ന് അലങ്കാര
സാമാന്യലക്ഷണം." എന്നിങ്ങിനെ വൃ
ത്തിയും ഭാഷാഭൂഷണത്തിൽ കാണിച്ചിട്ടു
ണ്ട്. ഇതിന്റെ പദപ്രയോജനവും മ
റ്റും അവിടത്തന്നെ നോക്കി ഗ്രഹിക്കേ
ണ്ടതാകുന്നു. ഈ അഭിപ്രായം തന്നെയാ
ണ് മിക്ക ആലങ്കാരികന്മാരും സ്വീകരി
ച്ചിട്ടുള്ളത്. ഇപ്പോൾ അലങ്കാരലക്ഷ
ണം ഇന്നതാണെന്നു സ്പഷ്ടമായല്ലോ. ഇ
നി അതിന്റെ സ്വരൂപത്തെപ്പറ്റി അ
ല്പം ചിന്തിക്കാം.

സ്ഥിതമായ രസത്തിന്റെ-
യംഗങ്ങൾക്കുപകാരിയായ്
ചേരും ധർമ്മമലങ്കാരം
ഹാരാദ്യുത്തമാംഗിക്കെന്നപോൽ

എന്നാണ് അലങ്കാരസ്വരൂപത്തെപ്പറ്റി
ഭാഷാഭൂഷണത്തിൽ നിർവ്വചിച്ചുകാണുന്ന
ത്. രസങ്ങളുടെ അംഗങ്ങളായ ശബ്ദാ
ർത്ഥങ്ങൾ വഴിയായി ഏതെല്ലാം ധർമ്മങ്ങൾ
രസങ്ങളെ ഉൽകൃഷ്ടങ്ങളാക്കിത്തീർക്കുന്നു
വോ ആ ധർമ്മങ്ങൾ തന്നെ അലങ്കാര
ങ്ങൾ. അനുപ്രാസാദികൾ ശബ്ദംവഴി
യായും ഉപമാദികൾ അർത്ഥംവഴിയാ
യും രസങ്ങളെ പോഷിപ്പിക്കുന്നു; കാവ്യ
പ്രാണങ്ങളായ വിഭാവാദികൾക്കു പുഷ്ടി
യുള്ളപ്പോൾ അലങ്കാരംകൂടിയുണ്ടെങ്കിൽ
അതാതു രസങ്ങൾക്ക് ഒരു മിടുക്കു കൂടുമെ
ന്നു താല്പര്യം. കാമിന്യാദികൾക്കു സ്വ
തസ്സിദ്ധമായ സൌന്ദര്യമുണ്ടെങ്കിലേ അ
ലങ്കാരങ്ങൾ അഴകായിരിക്കൂ. വിരൂപ
മാരാണെങ്കിൽ അവരുടെ ആഭരണങ്ങൾ
കാഴ്ചപ്പകിട്ടിനു മാത്രമേ പര്യാപ്തങ്ങളാ
കയുള്ളു. അതുപോലെ ഒരു രസവുമില്ലാ
ത്തിടത്ത് ഉക്തിവൈചിത്ര്യം മാത്രമേ
അലങ്കാരങ്ങൾക്കുള്ളു.

രസങ്ങളുണ്ടെങ്കിൽത്തന്നെയും അല
ങ്കാരങ്ങൾ അനുഗുണങ്ങളല്ലെങ്കിൽ അതു
കൾ രസപോഷകങ്ങളാകുന്നില്ല. നേ
രെമറിച്ച്, അവ സാപകർഷകങ്ങളായിത്ത
ന്നെ തീരും. ബാലികമാർ യുവതികളു
ടെയും സ്ത്രീകൾ പുരുഷന്മാരുടെയും അല
ങ്കാരങ്ങളെ ധരിച്ചാൽ അതിന്റെ ഫലം
ഉപഹാസ്യമാണല്ലോ. ഇപ്രകാരം തന്നെ,
കണ്ഠഭൂഷണം കയ്യിന്മേലും കടകം കർണ്ണങ്ങ
ളിലും ഉപയോഗിച്ചാൽ പരന്മാരുടെ പ
രിഹാസത്തിനു പാത്രമായിത്തീരും. അ
ലങ്കാരങ്ങൾ സർവ്വദാ രസപോഷകങ്ങളാ
യിരിക്കയില്ല. രസമില്ലാത്തേടത്തും അ
ലങ്കാരമുണ്ടായി എന്നു വരാം. രസമുള്ളി
ടത്ത് അതിനനുഗുണമായി ഉപയോഗി
ക്കുന്ന അലങ്കാരം രസത്തെ പോഷിപ്പി
ക്കും. ഇവിടെ രണ്ടു സംഗതികൾ ധരി
ക്കേണ്ടതുണ്ട്. അതായത്:—

"ശൌര്യാദികൾ സമവേതങ്ങളും
ഹാരാദികൾ സംയുക്തങ്ങളുമാകയാൽ
ലൌകികാലങ്കാരങ്ങൾക്ക് ഒരു പക്ഷേ ഭേ
ദമുണ്ടായേക്കാം. കാവ്യങ്ങളുടെ ഗുണാ
ലങ്കാരങ്ങൾ അങ്ങിനെയല്ല; അവകൾ
അലൌകികങ്ങളാണ്. അവ ഒരു കാ

ലത്തും ശബ്ദങ്ങളെ വിട്ടുപിരിയുന്നില്ല. ഗുണങ്ങളും സമവേതങ്ങൾ തന്നെ. സമവേതങ്ങൾ എന്നതിനു സമന്വിതങ്ങൾ എന്നേ അർത്ഥമുള്ളു. അപ്പോൾ ഗുണാലങ്കാരങ്ങൾക്കു ഭേദമില്ലെന്നു സിദ്ധമായി.'' എന്നൊരു മതമുണ്ട്. ഇത് അസാധുവായിത്തീർന്നിരിക്കുന്നു എന്നുള്ളതു മേൽപ്പറഞ്ഞ കാരിക സൂചിപ്പിക്കുന്നുണ്ട്. ഇതാണ് ഒന്നാമത്തെ സംഗതി.

"ഗുണങ്ങളാണു കാവ്യശോഭയ്ക്കു കാരണം. അലങ്കാരങ്ങൾ ആ ശോഭയെ പുഷ്ടിപ്പെടുത്തുവാനേ മതിയാകയുള്ളു'' എന്നും മതാന്തരമുണ്ട്. അതും അടിസ്ഥാനരഹിതമാണെന്ന് ഈ കാരിക സ്ഥാപിക്കുന്നു. എങ്ങിനെ?

ഈശ്ശീലന്തന്നോമലേ!
സജ്ജിപ്രാപ്തിക്കുകാരണം
നിൻകാന്താളുധരസം
സുധയേക്കാൾ മനോഹരം.

ഇവിടെ വിശേഷോക്തി, വ്യതിരേകം എന്നിങ്ങിനെ രണ്ടലങ്കാരങ്ങളുണ്ട്. മാധുര്യാദിഗുണങ്ങൾ സ്പഷ്ടമായി പ്രകാശിക്കുന്നില്ലതാനും. പൂർവ്വാർദ്ധം വിശേഷോക്തിയും ഉത്തരാർദ്ധം വ്യതിരേകവുമാകുന്നു.

വിശേഷോക്തി,ജനിക്കായ്കിൽ
കാര്യംഹേതുവിരിക്കവേ

എന്നാണ് ഭാഷാഭൂഷണത്തിൽ പറഞ്ഞിരിക്കുന്നത്. എങ്കിലും "ഏകഗുണഹാനികല്പനായാം ശേഷഗുണദാർഢ്യകല്പനാ വിശേഷോക്തിഃ'' എന്നും പ്രമാണം കാണുന്നുണ്ട്. സജ്ജിപ്രാപ്തിക്കു കാരണമായ ദിവ്യതപം ഈ ശരീരത്തിനില്ല എന്നതിനെ ഏകഗുണഹാനിയെ സൂചിപ്പിക്കുകയും സൗഭാഗ്യാദിശേഷഗുണങ്ങൾക്ക ദാർഢ്യം വരുത്തുകയും ചെയ്യുന്നതുകൊണ്ട് ഇതു വിശേഷോക്തി തന്നെ. ഇതുപോലെ വ്യതിരേകാലങ്കാരവും ഇപ്പദ്യത്തിലുണ്ട്.

വിശേഷംവ്യതിരേകാഖ്യം
വർണ്ണ്യാവർണ്ണ്യങ്ങൾതങ്ങളിൽ

എന്നേ ഭാഷാഭൂഷണം വിധിക്കുന്നുള്ളു. പക്ഷേ "ഉപമേയസ്യ ഗുണാതിരേകിത്വം വ്യതിരേകഃ'' എന്നു വേറെയും പ്രമാണമുണ്ട്. ഇവിടെ ഉപമേയമായ അധരരസത്തിന് ഉപമാനമായ സുധയേക്കാൾ ഗുണാതിരേകം കല്പിച്ചിരിക്കുന്നതുകൊണ്ട് ഇതും വ്യതിരേകാലങ്കാരം തന്നെ. ഇപ്പാരത്തെ രണ്ടു വാക്യങ്ങൾക്കും അലങ്കാരത്വമുണ്ടെന്നുവരുമ്പോൾ, ഗുണങ്ങളെക്കൊണ്ടുണ്ടാകുന്ന ശോഭയെ പോഷിപ്പിക്കുന്ന ധർമ്മമല്ലാ അലങ്കാരം എന്നും മറ്റും സ്പഷ്ടമാണല്ലോ. ഈ പരമാർത്ഥത്തെ ഗ്രഹിക്കുകതന്നെയാണ് കാരിക സൂചിപ്പിക്കുന്ന രണ്ടാമത്തെ സംഗതി.

ശബ്ദാലങ്കാരങ്ങളും അർത്ഥാലങ്കാരങ്ങളും രസപോഷകങ്ങളായിട്ടും ഉക്തിവൈചിത്ര്യമാത്രങ്ങളായിട്ടും ഉണ്ടായിരിക്കുമെന്നു മുമ്പു പറഞ്ഞുവല്ലോ. ആ സംഗതിയെത്തന്നെ ഒന്നുകൂടി വിശദപ്പെടുത്തി ഈ നിരൂപണം ഉപസംഹരിക്കാമെന്നു വിചാരിക്കുന്നു.

"മാലേയംമാറിലെല്ലാം,മതിമതിപനി- (നീർ
പിന്നെയുംപോരിടട്ടേ,
മേലെമേലെചമപ്പിച്ചതുകനമെഴും
മുത്തുമാലാകലാപം, (യി-
നീലേലംനിന്നിയെന്തോപ്രിയസഖി!നില
ല്ലാതെവല്ലാതിവണ്ണം
മാലേകാട്ടേണ്ട''നാമാൻനേർമിഴിനിലവി- (ളിയായ്
നാൾകഴിക്കുന്നിതിത്ഥം.

എന്നുമാണ് നിശ്ചയം. അപ്പോഠം ഈ അനുപ്രാസം ശൃംഗാരരസത്തിന്നു വിരുദ്ധമായ രൌദ്രാദികളെയാണ് പോഷിപ്പിക്കുന്നത് എന്നും അതു പ്രകൃതത്തിന്നു യോജിക്കുന്നതല്ലെന്നും സ്പഷ്ടമാണല്ലോ. ഇനി അർത്ഥാലങ്കാരങ്ങഠം രസപോഷകങ്ങളല്ലാതെ വരുന്നതിന്നു ഒരു ഉദാഹരണം കാണിക്കാം.

കാന്തൻ,തന്നൊടുവേർപിരിഞ്ഞവിട
 പോയന്നുകാര്യേണിയ. (യോ
ത്യന്തം,തോഴികഠംചെയ്ക്കുശാസനകളാ-
 ലുണ്ണാനിരുന്നെങ്കിലും
ചന്തത്തിങ്കിനാവരിവാരനിവഹം
 കേട്ടപ്പൊഴേക്ഷണം
സ്വാന്തംതന്നെയിൽനിന്നതിന്ന,ടുടൽവി
 ജീവൻനടപ്പൊന്നപോൽ. (ടം

ഇവിടെ "ഉടൽവിട്ടു ജീവൻനടപ്പൊന്നപോൽ" എന്നത് ഉപമാലങ്കാരമാണെങ്കിലും അതു രസത്തെ പോഷിപ്പിക്കുന്നില്ല. എന്നു മാത്രമല്ല, സൂക്ഷ്മം വിചാരിക്കുമ്പോഠം ഈ അലങ്കാരം രസത്തിന്നു ഹാനികരമാണെന്നു തന്നെ പറയണ്ടിവരും. വിപ്രലംഭശൃംഗാരം തന്നെയാണല്ലോ ഇവിടെ രസം. സാധാരണ വിപ്രലംഭാവസ്ഥയിൽ ജീവനിക്കുമനോപായങ്ങളെയാണ് നിബന്ധിക്കുമാറുള്ളത്; അല്ലാതെ തന്നിരോധോപായങ്ങളെയല്ല. വിപ്രലംഭവേളയിൽപ്രാണാപായോപായംകൂടി വർണ്ണിക്കപ്പെടുവാൻ യോഗ്യതയുണ്ട്. അതിനെ സംഭവിക്കാവുന്നതുമാകുന്നു. ആ സ്ഥിതിക്ക് അതിന്നു വിപരീതമായി ജീവനിരോധോപായം നിബന്ധിച്ചതു നിമിത്തം പ്രകൃതരസത്തിന്ന് അപകർഷം തന്നെയാണ് ഈ അലങ്കാരംകൊണ്ടു സംഭവിച്ചത്.

'ജീവനിക്കുമനരത്തെത്തടയുന്നതായ മടപ്പ് സുപ്രസിദ്ധമല്ല. ഉപമാനം പ്രസിദ്ധമായിരിക്കേണമെന്നു നിയമമുണ്ട്. അതുകൊണ്ട് ഇവിടെ ഉപമയല്ല, ഉൽപ്രേക്ഷയാണ് അലങ്കാരം' എന്നും മറ്റും മതാന്തരമുണ്ട്. ഉൽപ്രേക്ഷാലങ്കാരമാണെങ്കിലും പ്രകൃതദോഷത്തിന്റെ നിവാരണം വരുന്നില്ല. ഉപമാലങ്കാരംകൊണ്ടുണ്ടാവുന്നതുപോലെ തന്നെ ഉൽപ്രേക്ഷാലങ്കാരംകൊണ്ടും വിപ്രലംഭശൃംഗാരത്തിന്ന് അപകർഷം സംഭവിക്കുന്നുണ്ട്. എന്തായാലും അലങ്കാരവിനിവേശനത്തിൽ ഈ വക സംഗതികളെക്കുറിച്ചു പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു.

ആലത്തൂര് അനുജൻനമ്പൂതിരിപ്പാട്

# ക്ഷയരോഗം

'ഒരു രാജ്യത്തിന്റെ ഉത്തമസമ്പത്തു തന്നിവാസികളുടെ ആരോഗ്യമാണ്' എന്നു ശ്രുതിപ്പെട്ട ആംഗ്ലേയഗ്രന്ഥകാരനായ റസ്കിൻ (Ruskin) ഒരിക്കൽ പറഞ്ഞിരിക്കുന്നു. ഈ ചെറുവാചകത്തിൽ എത്രയും വലുതായ ഒരു തത്വമടങ്ങീട്ടുണ്ടെന്ന്, കുറച്ചാലോചിച്ചു നോക്കിയാൽ ആൎക്കുമറിയാവുന്നതാണ്. ഒരു

